ശ്രീ

1.

# മാനവിക്രമവിജയം.

ചരിത്രസംബന്ധമായ

ഒരു

നാടകം.

ഗ്രന്ഥകർത്താവ:

കൊടുങ്ങല്ലൂർ കുഞ്ഞുക്കുട്ടൻ തമ്പുരാൻ.

പ്രസാധകൻ:

കെ. രാമുണ്ണി മെനൊൻ.



PRINTED BY K. KARUNAKARAN AT THE SPECTATOR PRESS,

CALICUT.

1899.

വില ൧൦ അണ.

# ആമുഖോപന്യാസം.

മദ്ധ്യകെരളത്തിലെ രണ്ടു പ്രധാനമായ രാജാക്കന്മാർ തമ്മിൽ പൂൎവ്വകാലങ്ങളിൽ വളരെ വിരൊധമായിരുന്നു എന്ന് ഇപ്പോഴും പ്രസിദ്ധമായിട്ടുള്ള ഒരവസ്ഥയാണ- നെടിയിരിപ്പ സ്വരൂപവും, പെരിമ്പടപ്പ സ്വരൂപവും തമ്മിൽ ഇക്കാലത്തും വിരൊധമാണെന്നാണ വിശ്വാസം- പൂൎവ്വകാലങ്ങളിൽ ഈ രണ്ടു രാജവംശങ്ങൾ തമ്മിൽ പലെ പ്രാവശ്യവും യുദ്ധം ഉണ്ടായിട്ടുണ്ട- ഈ വക യുദ്ധങ്ങളിൽ മലയാളത്തിലെ മററ രാജാക്കന്മാരും, പ്രഭുക്കന്മാരും ഇരുപക്ഷമായി ചേൎന്നിരുന്നു- പാലക്കാട്ട രാജാവും, വള്ളുവനാട്ട രാജാവും കൊഴിക്കൊട്ടിന്നാടത്തായിരുന്നെങ്കിലും കൊച്ചി കൂററുകാരും, കൊടുങ്ങല്ലൂർ രാജാക്കന്മാര കൊഴിക്കൊട്ട കൂററകാരും, ആയിരുന്നു- സാമൂതിരിപ്പാട്ടിലെ ബന്ധുവായ കൊടുങ്ങല്ലൂർ രാജാവിൻെറ രാജ്യം കൊച്ചി രാജാവ അക്രമിച്ചു പിടിച്ചടക്കിയ സംഗതിയാണ ഈ നാടകത്തിൽ പ്രസ്ഥാപിച്ചിരിക്കുന്ന യുദ്ധത്തിന്ന കാരണം.

കൊഴിക്കൊട്ട രാജവംശത്തിലെ തമ്പുരാട്ടിമാൎക്ക താലികെട്ടുന്നത കൊടുങ്ങല്ലൂർ തമ്പുരാക്കന്മാരാണ. ആ ഹേതുവായിട്ട കൊടുങ്ങല്ലൂൎക്കാൎക്ക സ്ത്രീധനമായിട്ട കറെ മുതലും കൊടുത്തിട്ടുണ്ടായിരുന്നു. ഇങ്ങിനെ ബന്ധുവായ കൊടുങ്ങല്ലൂർ രാജാവിനെ ഉപദ്രവിച്ചത സാമൂതിരിപ്പാട്ടിലെക്ക യുദ്ധം ആരംഭിക്കുവാൻ പ്രത്യെകമായ ഒരു കാരണമായിരുന്നു.

എങ്കിലും, വെറെ ഒരു സംഗതികൂടി കവി ചെൎത്തിട്ടുണ്ട. ഇത കെവലം ഒരു നിൎമ്മാണമല്ല- സാമൂതിരിപ്പാട്ടിലെ

പാൎശ്വക്കാരായവരുടെ ഇടയിൽ ഇക്കഥ ഇപ്പൊഴും പറഞ്ഞുവരുന്നുണ്ട. അതിൽ, കൊച്ചിരാജ്യം ആക്രമിക്കുവാൻ ഉള്ള കാരണം സാമൂതിരിപ്പാട്ടിലെക്കൊണ്ട "കൊച്ചി കൊവിലകം ചവിട്ടിച്ചെക്കാം" എന്ന തിരുന്നാവായ യൊഗക്കാരനായ ഒരു നമ്പൂതിരിയുടെ സത്യം സഫലമാക്കെണ്ടതിന്നാണെന്ന പറഞ്ഞുവരുന്നു. ഇതത്ര വലുതായ കാരണമല്ലെന്ന ഇപ്പൊഴുള്ളവർ പറയുമായിരിക്കാം. പക്ഷെ, ഒരു നൂറാണ്ടിന്ന മുമ്പുള്ള ജനങ്ങൾ തങ്ങടെ കൂറുകാരുടെ മാനം തങ്ങളെതപൊലെ രക്ഷിച്ചപൊരുവാൻവെണ്ടി ഇതിലധികവും ചെയ്യിരുന്നു. കെരളത്തിലെ ബ്രാഹ്മണർ ഇപ്പൊഴും, തിരുന്നാവായ സംഘമെന്നും തൃശ്ശിവപെരൂർ സംഘമെന്നും ഇങ്ങിനെ രണ്ട സംഘമായിട്ടാണ ഇരിക്കുന്നത. ഒരോ രണ്ട സംഘങ്ങൾക്കും പ്രത്യെകം വാദ്ധ്യാന്മാരും പ്രത്യെകം വെദാദ്ധ്യയന മഠങ്ങളും ഉണ്ട. തൃശ്ശിവപെരൂർ സംഘക്കാർ കൊച്ചിരാജാവിന്റെ രക്ഷയിൻകീഴിലും, തിരുന്നാവായ സംഘക്കാർ സാമൂതിരിപ്പാട്ടിലെ രക്ഷയിൻ കീഴിലുമാണ ഇരിക്കുന്നത. ബ്രാഹ്മണർ, പ്രത്യെകിച്ച കെരള ബ്രാഹ്മണർ ഭക്ഷണം കഴിഞ്ഞ മുറുക്കിക്കൊണ്ടിരിക്കുമ്പൊൾ എന്തെങ്കിലും പറഞ്ഞ സമയം പൊക്കുന്നത സാധാരണയാണല്ലൊ. ഒരോ പുസ്തകത്തിൽ പ്രസ്താപിച്ച കാലത്തു ഒരു ദിവസം തൃശ്ശിവപെരൂർ ബ്രഹ്മസ്വം മഠത്തിൽ വാരത്തിന്ന ഭക്ഷണം കഴിഞ്ഞ, നമ്പൂതിരിമാർ മുറുക്കിക്കൊണ്ടിരിക്കുമ്പൊൾ സംസാരിച്ചത കൊച്ചിരാജാവിന്റെയും, സാമൂതിരിപ്പാട്ടിലെയും യൊഗ്യതയെപ്പറ്റിയായിരുന്നു. തൃശ്ശിവപെരൂർ യൊഗക്കാർ കൊച്ചിരാജാവിന്ന യൊഗ്യത അധികമുണ്ടെന്നും തിരുന്നാവായ യൊഗക്കാർ സാമൂതിരിപ്പാട്ടിലെക്ക യൊഗ്യത അധികമുണ്ടെന്നും തൎക്കിച്ചു. ജാതിയിൽ കൊച്ചിരാജാവ ക്ഷത്രിയനും സാമൂതിരിപ്പാട സാമന്ത

ന്നും ആയതുകൊണ്ടു, കൊച്ചിരാജാവിന്നു യോഗ്യത അധികമുണ്ടെന്നു ഉഭയപക്ഷക്കാർ അഭിപ്രായപ്പെട്ടതിന്മേൽ ഈ നാടകത്തിലെ ഒരു കഥാപുരുഷനായ കുന്നത്തു നമ്പൂതിരി, മുൻപ്രസ്താപിച്ചപ്രകാരം ഒരു സത്യം ചെയ്കയും, ചെയ്കതിൽപ്പിന്നെ തന്റെ ആലോചന അസാദ്ധ്യമാണെന്നും സത്യം നിഷ്ഫലമാവുമെന്നും കരുതി, വല്ലപ്രകാരത്തിലും സത്യത്തെ രക്ഷിക്കുവാൻ വേണ്ടി കൊച്ചി കൊവിലകത്തിന്മേൽ നിന്നു രണ്ടു മാറ് എടുത്തു കൊണ്ടുവന്നു സാമൂതിരിപ്പാട്ടിലെക്കൊണ്ടു ചവിട്ടിക്കുവാൻ ശ്രമിച്ചു. നമ്പൂതിരിയുടെ സാഹസമായ സത്യവും അതിനെ സഫലമാക്കെണ്ടതിന്നവെണ്ടി പിന്നെത്തെ വിഢ്ഢിത്വമായ പ്രവൃത്തിയും കൊടുങ്ങല്ലൂർ രാജാവാവിന്റെ അപെക്ഷക അടുത്തുവന്നതിനാൽ, നമ്പൂതിരിയുടെ സത്യം ശരിയാവുന്നും സഫലമാകുവാൻ സംഗതിവന്നു.

തൃശ്ശിവപെരൂരിൽനിന്നു തീപ്പെട്ട തമ്പുരാനെന്നു ഇപ്പോഴും പറഞ്ഞുവരുന്ന ഈ നാടകത്തിലെ നായകൻ, കൊഴിക്കൊട്ട രാജ്യഭാരം ചെയ്ത രാജാക്കന്മാരിൽ ഒടുവിലത്തെ ആളായിരുന്നു. അവിടത്തെ പിൻതുടൎച്ചക്കാരായവർ ദുൎബ്ബലന്മാരും പ്രജാദ്വേഷികളും ആയിരുന്നതിനാൽ, അടുത്ത രാജ്യമായ മൈസൂരിലെ രാജാവായ ഹൈദരാലിയും അദ്ദേഹത്തിന്റെ മകൻ ടിപ്പുസാഹെബും മലയാളത്തെ അതിക്രമിക്കുകയും കീഴടക്കുകയും ചെയ്തു. ഹൈദരാലിയുടെയും ടിപ്പുസാഹെബിന്റെയും ആക്രമത്തൊടുകൂടി മലയാളികളുടെ സ്വാതന്ത്ര്യവും നശിച്ചു. ഈ തമ്പുരാന്റെ പൂൎവ്വീകന്മാരിൽ ചിലർ വളരെ യോഗ്യന്മാരായിരുന്നു എന്നു കെൾവിയുണ്ടു. പക്ഷെ, ഇവിടത്തെ ചരിത്രം മാത്രമെ ശരിയായിട്ടു അറിയുന്നുള്ളു. തിരുനാവായവെച്ചു നടന്നുവന്നിരുന്ന മാമാങ്ക അടിയന്തരവും ഇവിടത്തെ കാ

ലത്തിന്നശേഷം ഉണ്ടായിട്ടില്ലന്നാണ കേൾവി. ഈ രാജാവിന്റെ സകലയോഗ്യതകൾക്കും കാരണഭൂതനായ പുരുഷൻ മന്ത്രി മങ്ങാട്ടച്ചനെ ഈ നാടകത്തിൽ ഒരു പ്രധാന കഥാപുരുഷനായി കല്പിച്ചിരിക്കുന്നു.

'മങ്ങാട്ടച്ചൻ' എന്ന സ്ഥാനപ്പേരുള്ള മങ്ങാട്ട നമ്പ്യാര സാമൂതിരിരാജാവിന്റെ കുലമന്ത്രിയാണ. മങ്ങാട്ടനമ്പ്യാന്മാരുടെ തറവാട കൊട്ടയം താലൂക്കിൽ കൂത്തുപറമ്പിന്ന സമീപമാകുന്നു. ജാതിയിൽ സാമന്തനാണ. മങ്ങാട്ടച്ചന്മാരുടെ ബുദ്ധിസാമർത്ഥ്യത്തെ കാണിക്കുന്ന പല കഥകളും വൃദ്ധന്മാർ പറഞ്ഞുകേട്ടിട്ടുണ്ട. യോഗ്യന്മാരായ വളരെ ആളുകൾ ഈ വംശത്തിൽ ഉണ്ടായിരുന്നു എന്നുള്ളതിലേക്ക അനേകം തെളിവുകൾ ഉണ്ട. ബുദ്ധിമാനായ ഒരു മങ്ങാട്ടച്ചൻ ഈ മഹാ യോഗ്യനായ തമ്പുരാന്റെ കാലത്തും ഉണ്ടായിരുന്നു എന്ന ഊഹിക്കാം. നെടിയിരിപ്പസ്വരൂപക്കാർ ഖ്യാതിയെ പ്രാപിച്ചകാലത്തതന്നെ മങ്ങാട്ടച്ചന്റെവംശക്കാരും ഉന്നതസ്ഥിതിയെ പ്രാപിച്ചിരിക്കുന്നു എന്നുള്ളതിലേക്ക സംശയമില്ല. സാമൂതിരിപ്പാട്ടിലെ ഉന്നതപദവിയെ കാണിക്കുന്ന സകല അടിയന്തിരങ്ങളും മങ്ങാട്ടച്ചൻ കൂടാതെ കഴിയുവാൻ പാടില്ലെന്നുള്ള സംഗതി അവരുടെ പുരാതനയോഗ്യതയെ വ്യക്തമായി തെളിയിക്കുന്നു.

തൃശ്ശിവപേരൂരവെച്ചുണ്ടായ യുദ്ധത്തിൽ സാമൂതിരിപ്പാട്ടിലേക്ക ജയമുണ്ടാകുവാൻ വേണ്ടുന്ന തന്ത്രങ്ങൾ മങ്ങാട്ടച്ചൻ ചെയ്തതായി നാടകത്തിൽ അതാത ഭാഗങ്ങളിൽ കവി കാണിച്ചിട്ടുണ്ട. പാലക്കാട്ട കൊമ്പിയച്ചനും സൈന്യവും കൊച്ചിരാജാവിനെ സഹായിക്കാതിരിപ്പാൻ, വെങ്ങനാട്ട നമ്പിടിയെക്കൊണ്ട അവരെ തടസ്ഥം ചെയ്യിച്ചതും, വള്ളുവനാട്ട രാജാവിനെ അദ്ദേഹത്തിന്റെ സ്നേഹിതനായ

ഏറാല്പാട്ടിലെ വിരൊധമാക്കി തടസ്ഥം ചെയ്യിച്ചതും, മങ്ങാട്ടച്ചന്റെ ബുദ്ധികൌശലത്തെ കാണിക്കുന്നു.

കൊച്ചിത്തമ്പുരാന്റെമന്ത്രിയായ പാലിയത്തുവലിയച്ചനേയും ഇതുപൊലെതന്നെ ഒരു ബുദ്ധിമാനായിട്ടാണ കവി നിൎമ്മിച്ചിരിക്കുന്നത. പാലിയത്തച്ചന്മാർ കൊച്ചിരാജാക്കന്മാരുടെ കുലമന്ത്രികളാണ. ൟ കഥാപുരുഷനായ പാലിയത്തവലിയച്ചൻ സേതുസ്നാനത്തിന്ന രാമേശ്വരത്തെക്ക പൊയ തക്കത്തിലാണ മങ്ങാട്ടച്ചൻ തന്റെ തന്ത്രങ്ങളെല്ലാം പ്രയൊഗിച്ചത. ആദ്ദേഹം ഉണ്ടായിരുന്നുവെങ്കിൽ ഉടനെ മറുതന്ത്രങ്ങൾ കാണുമെന്നുള്ള ഭയം മങ്ങാട്ടച്ചന നല്ലവണ്ണം ഉണ്ടായിരുന്നു. വലിയച്ചൻ രാമേശ്വരത്തെക്ക പൊയ കാലത്തതന്നെയാണ ചെറിയച്ചന്റെ ഉപദെശപ്രകാരം കൊച്ചിത്തമ്പുരാൻ കൊടുങ്ങല്ലൂർ രാജ്യം ആക്രമിച്ചത. പിന്നെ, കൊച്ചി വലിയതമ്പുരാനും എളയതമ്പുരാനും തമ്മിൽ ഉള്ള വിരൊധംനിമിത്തം എളയതമ്പുരാൻ സാമൂതിരിപ്പാട്ടിലെ ആശ്രയിച്ചു എന്നും, കവി കാണിച്ചിട്ടുണ്ട. ഇത ഹേതുവായിട്ട തൃശ്ശിവപെരൂരും അതിന്ന വടക്കും ഉള്ള കൊച്ചിരാജാവിന്റെ ജനങ്ങൾ സാമൂരിപ്പാട്ടിലെ ഭാഗത്തു ചേൎന്നു.

സാമൂരിപ്പാട്ടിലെക്ക പ്രധാനമായ ഒരു സൈന്യം മാപ്പിള സൈന്യമാണെന്ന കവി പറഞ്ഞിരിക്കുന്നത ശരിയാണ. ആദികാലം മുതല്ക്കേ സാമൂതിരിപ്പാട്ടിലെക്കുണ്ടായിരുന്ന വലിയ ബലം മാപ്പിളമാരായിരുന്നു എന്ന കാണിക്കുവാൻ പലേ തെളിവുകളും ഉണ്ട. അഞ്ഞൂറ കൊല്ലത്തിന്നു മുമ്പ പൊൎത്തുഗീസ്സുകാർ കൊഴിക്കൊട്ട വന്നപ്പൊൾ, പടിഞ്ഞാറെ കടൽ കരയിലെ സകല കച്ചവടവും മാപ്പിളമാരുടെ കൈവശത്തിൽ ആയിരുന്നു എന്നുമാത്രമല്ല, കടലിൽ ഉണ്ടായിരുന്ന സകല പടക്കപ്പലുകളുടെയും മെൽ വി-

ചാരം മാപ്പിളമാൎക്കായിരുന്നു. മലയിലും കീഴ്‌രാജ്യത്തും ഉ
ണ്ടായിരുന്ന ബലംപൊലെതന്നെ കടലിലും ബലം ഉണ്ടാ
യിരുന്നതുകൊണ്ടാണ സാമൂതിരിപ്പാട്ടിലെക്ക 'കുന്നലക്കോ
നാതിരി' എന്നു പെരലഭിച്ചിരിക്കുന്നത. സാമൂതിരിപ്പാട്ടി
ലെ കീഴിൽ നായന്മാൎക്കുണ്ടായിരുന്ന അവകാശവും അധി
കാരവും പൊലെതന്നെ മാപ്പിളമാൎക്കും അവകാശവും അ
ധികാരവും ഉണ്ടായിരുന്നു. സാമൂതിരിപ്പാട്ടിലെ സ്ഥാനാ
രൊഹണ ദിവസം കൊഴിക്കൊട്ട തലശ്ശന്നോരും ആയ്യാ
യിരപ്പള്ള കത്താറും തമ്പുരാന്റെ മുമ്പിൽ തണ്ടിലെറിപ്പൊ
കുന്നതിന്നൊരുമിച്ച, മാപ്പിളമാരിൽ പ്രധാനികളായ കൊ
ഴിക്കൊട്ട കാരിയും സഹബന്തർ കൊയയും തണ്ടിലെറി
പൊകുന്നത പതിവാണ. മാപ്പിളമാർ, തീയ്യർ, നായന്മാർ
എന്നാവെണ്ട മററ എല്ലാ തരം ജനങ്ങളെയും ചെൎത്ത വ
ലിയ ഒരു സൈന്യമാക്കി അതൊടും ബെപ്പൂർ, പരപ്പനാട,
വെട്ടത്തനാട, ഈ ദെശങ്ങളിലെ ക്ഷത്രിയ പ്രഭുക്കന്മാരും
അവരുടെ പരിജനങ്ങളും, നിലമ്പൂരിലെ സാമന്ത പ്രഭുവാ
യ തിരുമുല്പാടും അദ്ദെഹത്തിന്റെ കീഴിലുള്ള സാമന്ത പരി
ഷയും, എല്ലാം കൂടി ചെൎന്ന തൃശ്ശിവപെരൂരിലെക്ക യാത്ര
യാരംഭിച്ചു. ഇങ്ങിനെ കൊഴിക്കൊട്ടുകാർ തൃശ്ശിവപെരൂൎക്ക
യാത്ര തുടങ്ങിയ സമയത്തെക്ക പാലിയത്ത വലിയച്ചൻ
രാമെശ്വരത്ത നിന്ന മടങ്ങിയെത്തി എങ്കിലും, അദ്ദെഹ
ത്തിന്റെ ബുദ്ധിസാമൎത്ഥ്യം പ്രയൊഗിച്ച യുദ്ധം ഇല്ലാതെ
യാക്കുവാനൊ, തന്റെ സ്വാമിക്ക ജയം വരുത്തുവാൻ വെ
ണ്ടുന്ന തന്ത്രങ്ങൾ പ്രയൊഗിക്കുവാനൊ, അദ്ദെഹത്തിന്ന
സാധിച്ചില്ല. മങ്ങാട്ടച്ചന്റെ തന്ത്രങ്ങൾ മുമ്പിൽ കൂട്ടി പ്ര
യൊഗിച്ചിരുന്നതിനാൽ കൊച്ചിത്തമ്പുരാന വരെണ്ടുന്നതാ
യ സഹായങ്ങൾ മുടങ്ങിപ്പൊകയും ചെയ്തു. മുമ്പ പറഞ്ഞ
തുപൊലെ കോമ്പിയച്ചന്റെ സൈന്യത്തെ വെങ്ങനാട്ട

നമ്പിടി തടസ്ഥം ചെയ്യതിനാൽ, കിട്ടും എന്ന കൊച്ചിതമ്പുരാൻ നിശ്ചയമായും വിശ്വസിച്ചിരുന്ന ഇവരിൽനിന്നുള്ള സഹായം തീരെ ഇല്ലാതെയായി. ഇതുപൊലെതന്നെ വള്ളുവനാട്ട തമ്പുരാനിൽ നിന്നുണ്ടാവുമെന്ന വിശ്വസിച്ചിരുന്ന സഹായവും എറാൾപ്പാട്ടിലെ വിരൊധം നിമിത്തം ഇല്ലാതെ ആയി. പിന്നെ കൊച്ചി എളയ തമ്പുരാനും സാമൂതിരിപ്പാട്ടിലെ ഭാഗത്ത ചെന്നു. ഈ എളയ തമ്പുരാനും അവിടത്തെ താവഴിക്കാർക്കും രാജ്യാധികാരം ഇല്ലാതെയാകുവാൻ വലിയ തമ്പുരാൻ ശ്രമിക്കുന്നു എന്നുള്ള ഒരു പ്രസ്താപം, പ്രബലമായി ഉണ്ടാക്കി എളയ തമ്പുരാനെ വിശ്വസിപ്പിച്ചതിനാൽ അദ്ദെഹം സാമൂതിരിപ്പാട്ടിലെ ആശ്രയിച്ച തനിക്കുള്ള അവകാശത്തെ നിലനിൎത്തുവാൻ വെണ്ടി ശ്രമിച്ചു എന്നാണ പറയുന്നത.

കൊച്ചിതമ്പുരാന്റെ ഭാഗത്ത തെക്കൻ ദിക്കുകാർ മുഴുവനും ഉണ്ടെന്ന പറഞ്ഞുവെല്ലൊ. ഇതിൽ പ്രധാനമായിട്ടുള്ളവർ ആലങ്ങാട, പറവൂർ ഈ ദിക്കിലെ രാജാക്കന്മാരും ആറുനാട്ടിലെ പ്രഭുക്കന്മാരും ആണ. ആലങ്ങാട പറവൂർ താലൂക്കുകൾ ഇപ്പൊൾ തിരുവിതാംകൂർ സംസ്ഥാനത്തിലെക്ക ചെന്നതാണെങ്കിലും സ്വതെ അത കൊച്ചിരാജ്യമാണ. തിരുവിതാംകൂർ രാജാക്കന്മാർ കായങ്കുളം, അമ്പലപ്പുഴ, മുതലായ വടക്കൻ രാജാക്കന്മാരെ ജയിച്ച് അവരുടെ രാജ്യങ്ങൾ അടക്കി ഒടുവിൽ തൊള്ളായിരത്തെഴുപത്തിമൂന്നിൽ നാടുനീങ്ങിയ തമ്പുരാന്റെ കാലത്ത ആലങ്ങാട, പറവൂർ ദെശങ്ങൾ കൊച്ചിരാജ്യത്തനിന്നും പിടിച്ചടക്കി. അതിന്റെ ശെഷമാണ ഈ രണ്ട ദെശങ്ങൾ തിരുവിതാംകൂർ രാജ്യത്തൊട ചെന്നത.

പിന്നെ ഒരു വലിയ സഹായികൾ ഗ്രാമണി ബ്രാഹ്മണരാണ. ഈ ഗ്രാമണി ബ്രാഹ്മണർ ഉരരിൽ പരിഷ

യായ ചരിത്രമെഴുതുവാൻ ഇപ്പൊഴുള്ളവർ ശ്രമിക്കാത്തതിനാലും നമ്മുടെ നാട്ടിന്റെ പൂൎവ്വ ചരിത്രം ഇപ്പൊഴുള്ളവൎക്കൊ അവരുടെ സന്തതികൾക്കൊ അറിയുവാൻ പ്രയാസമായി തീരുന്നു. ഇതു ഒരു നാടകമാണെങ്കിലും വായിക്കുന്നവരിൽ ചിലൎക്ക കെരളത്തിലെ പൂൎവ്വ ചരിത്രത്തെ അന്വെഷിച്ചറിവാൻ ഒരു ഉത്സാഹം ഇതിനാൽ ഉണ്ടാകുമെന്നാണ വിശ്വസിക്കെണ്ടതു. വായനക്കാൎക്ക ഈ നാടകത്തിന്മെൽ മറ്റുള്ള നവീന നാടകങ്ങളെക്കാട്ടിലും അധികമായ ഒരു താല്പൎയ്യം ഉണ്ടാവുമെന്നാണ തൊന്നുന്നതു. ഈ കെരള ചരിത്രത്തെ നാടകരീതിയായിട്ടെങ്കിലും എഴുതി പ്രസിദ്ധം ചെയ്യുവാൻ ഉത്സാഹിച്ച കൊടുങ്ങല്ലൂർ കുഞ്ഞുക്കുട്ടൻ തമ്പുരാനവർകൾക്ക കെരളീയരായ നാമെല്ലാവരും പ്രത്യെകമായി നന്ദിയെ കാണിക്കെണ്ടതാണ.

ചാലപ്പുറം
18—7—99 } സി. കുഞ്ഞിരാമൻ മെനൊൻ, ബി. എ.

ഈ പുസ്തകത്തിൽ ൧-ം, ൩-ം, അങ്കങ്ങളിലായി മൂന്നു തിരുവെഴുത്തുകളുള്ളതിൽ കൊല്ലം ൩൨൨ എന്നുള്ളതു ൩൨൩ എന്നും, ൪-ാം പെജിൽ ൧൨-ാം വരിയിൽ 'സംധ്യ' എന്നുള്ളതു 'സാധ്യ'വെന്നും ശരിപ്പെടുത്തി വായിച്ചുകൊള്ളെണ്ടതാകുന്നു.

R. M.

1. ശ്രീ

# മാനവിക്രമ വിജയം

ഭാഷാനാടകം : ഒന്നാമങ്കം

ഹരിഃ ശ്രീ ഗണപതയേ നമഃ
അവിഘ്നമസ്തു.

നാന്ദി

* ശ്രീമാനാംബലിദൈത്യരാജനെതിരേ-
റ്റാദ്യംക്ഷണിക്കുമ്പൊഴേ
ധീമാനാഗ്ഗുത ഭാർഗ്ഗവദ്വിജവരൻ നേരേ
വിരോധിക്കിലും
ആമാന്യൻ ധൃതിയോടു മൂന്നടികൊടു-
ത്തന്നാറം നെടുമ്പ്രൗഢിയിൽ
സ്സാമാന്യം മതിരും ത്രിവിക്രമപദ-
ന്യാസത്തിനായ് വന്ദനം. ൧

(നാന്ദി കഴിഞ്ഞു സൂത്രധാരൻ പ്രവേശിക്കുന്നു)

സൂത്രധാരൻ—(മുൻപുറത്തു നോക്കീട്ടു) അമ്പ!! ഈ മഹാ ജന സഭ കേമന്തന്നെ- ഇവിടെ ഒരു നാടകം അഭിനയിക്കുന്നതായാൽ—

* കവിക്കും കഥാനായകനും നമുക്കും
കവിക്കുന്ന പുത്തൻപുകഴുംപ്ലേയറുക്കും

ഭേകം ഗ്ഗുണം സജ്ജനപ്രീണനംസം-
ഭേകം വഴിക്കിങ്ങിനിക്കനുഭേദ്യേ ൨.

എന്നാൽ, ഏതുനാടകമാണ അഭിനയിക്കേണ്ടതെന്ന ഈ സഭ്യന്മാരോടുതന്നെ ചോദിച്ചറിയുന്നതാണുത്തമം- (ചുററിനടന്നു വിനയത്തോടു കൂടി) മാന്യ സഭാജനത്തിന്നു വന്ദനം- ഇവിടെ ഞങ്ങളേതു രൂപകമാണാവോ അഭിനയിക്കേണ്ടതു?.

നടൻ—(പ്രവേശിച്ചിട്ട) കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻ ഇയ്യിടെ കല്പിച്ചുണ്ടാക്കിയതായ 'ശ്രീ മാനവിക്രമവിജയം' നടിച്ചുകണ്ടാൽ നന്നൊന്നാണ സഭ്യന്മാരുടെ അഭിപ്രായം' ഇതു നമ്മൾ ഒരു മാതിരി ചൊല്ലിയാടിസ്സാധിച്ചതുമാണല്ലൊ.

സൂത്ര—(സന്തോഷത്തോടു കൂടി) ഞാൻ വിചാരിച്ചതുപോലെതന്നെ ഈ നാടകത്തിന്റെ അരങ്ങേററത്തിന്ന അനുവാദം കിട്ടിയതു നമ്മുടെ ഭാഗ്യന്തന്നെ- എന്തുകൊണ്ടെന്നാൽ,

* പടിച്ചുശീലിച്ചൊരു നല്ലനാടകം
നടിച്ചരങ്ങത്തു മിടുക്കുകാട്ടുവാൻ
മടിച്ചുമങ്ങാട്ടച്ഛന്റെ രക്ഷയിൽ
പ്പൊടിച്ചുപൊങ്ങും നടവീരരാരുമേ. ൩.

എന്നാൽ ചെല്ലു- അണിയറയിൽ വേണ്ടവിധമൊക്കെ ശ്ശരിയാക്കു- അരങ്ങുമുഷിച്ചിലൊട്ടും വരുത്തരുതു.

നടൻ—അവിടെ ഒക്കെ ഒരുങ്ങിക്കഴിഞ്ഞിരിക്കുന്നു.

സൂത്ര—എന്നാൽ ഇതിൽ ആദ്യം പ്രവേശിക്കേണ്ടതായ മങ്ങാട്ടച്ചന്റെ വേഷം താൻതന്നെയാവട്ടെ.

നടൻ—അങ്ങിനെതന്നെ (രണ്ടാളും പോയി)



## പ്രസ്താവന.

(അനന്തരം ഇരുന്നുകൊണ്ടു മങ്ങാട്ടച്ചൻ പ്രവേശിക്കുന്നു)

മങ്ങാടൻ—ഒരു രാജമന്ത്രി സ്ഥാനമെന്നാൽ വളരെ നല്ലതുതന്നെ.

* മാലോകൎക്കുഗുണത്തിനാണനിശിവും
യത്നംപരംവൈരിഭൂ-
പാലോകത്തിലുമപ്രശസ്തനിലയല്ലാ
മാന്ത്യൎമാനിക്കുമേ
ആലോചിച്ചൊരു നീതിചെയ്യുമു
പിഴക്കാതെഫലിച്ചിട്ടുക-
ണ്ടാലോ, ചിത്തതലത്തിലെത്തിനരസം
മററാരൊടോതേണ്ടുഞാൻ. ൧.

വിശേഷിച്ച എന്നെപ്പോലെ ധീരോദാത്തനായ ഒരു മഹാരാജാവിൻെറ മന്ത്രിയായാലത്തെകഥപറയാനുണ്ടൊ.

* ഇവനിങ്ങൊരു നീതിവിത്തുനട്ടാ
ലവനീശൻ വളമിട്ടു പുഷ്ടിയാക്കും
നവനീതിഫലങ്ങൾ പിന്നെവേണ്ടു
ന്നവനിങ്ങു പ്രജകൾക്കു കയ്ക്കലാക്കാം ൨.

എന്നാൽ ഇപ്പോൾ കിട്ടിയതായ കൊടുങ്ങല്ലൂർത്തമ്പുരാൻെറ മറുവടി, നമ്മുടെ തമ്പുരാൻെറ ഉത്സാഹത്തിന്നു ഒരു ദീപകമായിരിക്കും സംശയമില്ല.

കൊള്ളാം കൊള്ളാം.

* സ്വാന്തം മിത്രനിലക്കുനില്ലൊരുകൊടു
ങ്ങല്ലൂരിളാനാഥന-
ത്യന്തം ശത്രുജനത്തിൽനിന്നപജയം
വന്നെന്നു കാണുന്നതിൽ

എന്തെന്നാകിലുമാമഹീശനുസഹാ-
യിക്കേണമീലാകുന-
ന്നെന്തെന്നാലിതുകൊണ്ടുമറെറാരു മഹാ
മോഹം നടന്നീടുമേ. ൬.

ഇവിടെ ഇങ്ങിനേ- അവിടെ അങ്ങിനേ- പിന്നേ, കായങ്കുളത്തു തമ്പുരാൻ തിരുവനന്തപുരത്തു തമ്പുരാനായിട്ടുള്ള യുദ്ധത്തിൽ തോററു നാടുവിട്ടോടിപ്പോയി- ദേവനാരായണനെന്ന സ്ഥാനപ്പേരുള്ള അമ്പലപ്പുഴെ രാജകുഡുംബത്തിൽ, "പൂരാടം പിറന്ന പുരുഷൻ" എന്നു പ്രസിദ്ധി നേടിയ മഹാ വീരനും അവിടുത്തെ പുത്രന്മാരും സ്വർഗ്ഗാരോഹണം ചെയ്തുകഴിഞ്ഞിരിക്കുന്നു- ഇപ്പോഴുള്ള തമ്പുരാൻ സാധുവാണെങ്കിലും എഴിയക്കോട്ടു നമ്പൂരിയേ സ്സേനാപതിയാക്കിവെച്ചിട്ടു തന്നോടെതൃത്തിട്ടുള്ള തിരുവനന്തപുരത്തു തമ്പുരാനോടു പൊരുതികൊണ്ടു തന്നെ നില്ക്കുന്നു- തെക്കുങ്കൂർ വടക്കുങ്കൂർ മുതലായ സാമന്തരാജാക്കന്മാരും അതിലേക്കു സഹായിക്കുന്നു.

* തെക്കുള്ളഭൂപതികളും മിക്കതുമിപ്രകാരം
കയ്യൂക്കുള്ളശക്തി മറുനാട്ടിൽ നടത്തിടുന്നു
അതുകൊണ്ടു
പേക്കുള്ളമാനമൊടു വേണ്ടവഴിക്കുപോകാൻ
ലാക്കുള്ളകാലമിതു നമ്മുടെ തമ്പുരാനും. ൭.

ഒരു വില്ലുക്കാരൻ (പ്രവേശിച്ചിട്ടു) തിരുമുമ്പിലേക്കു ചെല്ലുവാൻ കല്പനയായിരിക്കുന്നു.

മങ്ങാടൻ—(എഴുന്നീററിട്ടു) എവിടേയാണെഴുന്നള്ളീട്ടു?

വില്ലു—ആസ്ഥാനിത്തലേ സ്വകാര്യമുറിയിലാണു- രണ്ടാളും (പുറത്തിനടക്കുന്നു)

മങ്ങാടൻ— (വിചാരം) കാര്യമെന്താണെന്നു സംശയിപ്പാനില്ല.

വില്ല—(മുമ്പോട്ടു കാണിച്ചുകൊണ്ട്) ഇതാ എഴുന്നള്ളിയിരിക്കുന്നു.

മങ്ങാടൻ ആട്ടേ, താൻ പണി നോക്കിക്കൊള്ളു.

വില്ല—കല്പനപോലേ (പോയി)

മങ്ങാടൻ—(നോക്കീട്ട) ഇതാ തമ്പുരാൻ.

* നതസാധുജനസംരക്ഷാ സതസാമൎത്ഥ്യവിലാസമോ
ഉത്സാഹശക്തിഗുണമോ മത്സ്വാമിയിതു സംശയം വൃ.

(അനന്തരം സാമൂരിപ്പാട് പ്രവേശിക്കുന്നു)

(മങ്ങാടൻ—അടുത്തുചെന്നു വന്ദിക്കുന്നു)

സാമൂരി—എന്താ മങ്ങാട! കടന്നിരിക്കു.

മങ്ങാടൻ—എറാൻ കല്പനപോലേ (ഇരിക്കുന്നു)

സാമൂരി—കൊടുങ്ങല്ലൂർക്കോവിലിൻെറ മറുപടി—

മങ്ങാടൻ—ഇന്നു കിട്ടിയിരിക്കുന്നു.

സാമൂരി—കേൾക്കട്ടേ.

മങ്ങാടൻ—(വായിക്കുന്നു) "നമ്മുടെ മങ്ങാടനെന്നാൽ, സാമൂരി സമ്മാനമായിത്തന്നിട്ടുള്ള മുചുകന്ദംക്ഷേത്രവും മുക്കാതം ഭൂമിയും സ്ത്രീധനമെന്ന നിലയിൽ സന്തോഷത്തോടേ നാം സ്വീകരിച്ചു- ഇവിടെ മൂന്നാംകൂറായ രവിവൎമ്മനെന്ന ഉണ്ണിയേ തൽക്കാലം അങ്ങോട്ടയക്കയും ചെയ്യിട്ടുണ്ട- ആയതുകൂടാതെ ഒരു യുദ്ധത്തിൽ മടങ്ങി എന്നുവെച്ച, സ്വന്തം നാട്ടുകാരേയും ഉപേക്ഷിച്ചു സ്വദേശംവിടുന്നതിന്നോ കുടുംബത്തെ അങ്ങോട്ട മാററിത്താമസിപ്പിക്കുന്നതിന്നോ നമുക്കു മനസ്സുവരുന്നില്ല- എന്നാൽ കൊല്ലം ൬൨൨- കന്നി ഞായററിൽ ൧൬-ാംനു- നാരായണരാമവൎമ്മൻ" (ഒപ്പ)

സാമൂരി—ശരി- കാൎയ്യം ഞാനാലോചിച്ചതുപോലെ തന്നെ- എന്നാൽ,

* സഞ്ജാതസൌഹൃദമുടൻ കടൽമാൎഗ്ഗമായി
കഞ്ജായനാകിയ കരക്കളുമൊത്തുവന്നോ
നെഞ്ഞുകക്രൂരിയവർനല്ലചെറുപ്പമായു
മഞ്ഞുവമാപ്പിളകളിന്നവിടക്കപോട്ടേ ൯.

എന്താ അങ്ങിനെതന്നെയല്ലേ?

മങ്ങാടൻ—എറാൻ- അടിയൻ ആ കുരുക്കൾക്കു കുറിയ യച്ചിട്ടുണ്ട്.

സാമൂരി—ഇനി നമുക്കു മുറക്കു യത്നംചെയ്യാം.

* ദേശം, കാലം, ബലം, നൽഗ്ഗുണമഗ്ഗുണ
മുപായക്രമം,തൽ പ്രയോഗാ
ദേശമൊന്നിട്ടുകിട്ടുംഫലമില, യതിലേ
ക്കുള്ളദൈവാനുകൂല്യം,
ലേശംതെററാതിതെല്ലാമൊരുനരപതിയും
മന്ത്രിയുംകണ്ടുകാൎയ്യാ
വേശത്തോടുന്നതായാൽ, വരുവതറിയുവാൻ
ദിവ്യചക്ഷുസ്സുവേണ്ടാ ൧൦.

എന്നല്ലേ നീതിശാസ്ത്രം.

മങ്ങാടൻ—എറാൻ- എന്നാൽ,

* ദുൎന്നയമെഴുമെതൃസ്ഥപഥിതി
ജോന്നതതനുചീന്തുമൃഗനരസിംഹം
തന്നുടെവാൎദ്ധകഴിച്ചി
ട്ടെന്നുകരിക്കാട്ടിൽവെച്ചുതീപ്പെട്ടു ൧൧.

അന്നുമുതൽ അടിയൻ ഇതിനെപ്പററി ചിലതൊക്കെ ആലോചിച്ചുതുടങ്ങീട്ടുണ്ട്.

സാമൂരി—കൊള്ളാം- തനിക്കെന്റെ ഹൃദയമറിയാം.

മങ്ങാടൻ—അതിന്റെശേഷമാണ എറാൾപ്പാട തമ്പുരാൻ ആ അട്ടപ്പാടി മലയുടെ കാൎയ്യത്തിൽ ചില സ്വാതന്ത്ര്യങ്ങൾ കാണിച്ചതും, ഇവിടുന്നതിനു തടുത്തു തിരുവെ

ഴുത്തയച്ചതും, അവിടുന്നെഴുത്തതും, കുറച്ചുചില കയ്യേ
റ്റങ്ങളുണ്ടായതും, ഇവിടെ ജയിച്ചതും.

സാമൂരി—ആഃ എന്തെങ്കിലും,

* അന്തശ്ഛിദ്രമതത്രേ
സന്തതമഹി ഭയമതോ നരേന്ദ്രന്മാർ
മന്ത്രങ്കൊണ്ടേറവും മറ-
മന്ത്രംതിരിയാത്തവർക്കുവൈഷമ്യം ൧൨.

ആട്ടെ- അതിൽ എളങ്കൂറിനു വെള്ളക്കനാരി സഹായിക്കുമോ, എന്തുതോന്നുന്നു?

മങ്ങാടൻ—സംശയമുണ്ടോ- ഏറാൾപ്പാട്ടിലെ അപേക്ഷ കൂടാതെതന്നെ അവിടുന്നു സഹായിക്കാമെന്നായിട്ടിങ്ങോട്ടാളെ അയച്ചുകഴിഞ്ഞിരിക്കുന്നു.

സാമൂരി—ആട്ടെ- അതങ്ങിനെയിരിക്കട്ടെ. പിന്നെ,

(അണിയറയിൽ)

ഹൈ! ശ്രൂപ്പായി! സാമൂരിയെവിടെ- ഇനിക്കൊരു സങ്കടം പറയാനുണ്ടായിരുന്നല്ലൊ.

മങ്ങാടൻ—(കേട്ടുനോക്കീട്ടു) ആ നമ്മുടെ കുന്നത്തുനമ്പൂരിയാണിത- (ചിരിച്ചുംകൊണ്ടു) നല്ല വരവ്.

* കട്ടിക്കഷണ്ടികഴുന്നെറ്റി കനത്തമൂക്കു
വദ്ധിക്കുമേൽവളുസമിട്ട വളച്ചവസ്ത്രം
കെട്ടിപ്പൊതിഞ്ഞ പൊതികയ്യിലൊരെണ്ണമെന്നി
മട്ടിൽപ്പുളുക്കുന്നെയിതാ വിരുതൻവരുന്നു. ൧൩.

(എണീക്കുന്നു)

കുന്നം—(പ്രവേശിച്ചിട്ടു) ഇതാ സാമൂരി അടുത്തുചെല്ലുക തന്നെ (ചുററിനടക്കുന്നു)

സാമൂരി—(എണീററുംകൊണ്ടു) ആഃ കുന്നം ഇവിടെ ഇരിക്കു.

കുന്നം—ഇവിടന്നിരിക്കുകതന്നെ-ഞാനിതാ ഇരുന്നു. (ഇരു

ന്ന് ദീർഘശ്വാസമിട്ടിട്ട) വാക്കലഹം വളരെ മൂത്തതന്നേ- അതല്ലേ ഇനിക്ക ദുർഘടമൊക്കെപ്പറ്റിയതു.

സാമൂരി—മങ്ങാടനുമിരിക്കാം.

മങ്ങാടൻ—(ഇരുന്നു ചിരിച്ചുംകൊണ്ടു) ഇവിടെക്കെന്താ സങ്കടം?

കുന്നം—* കൂറിനാലിഫല്ഗുണാഗ്രണങ്ങളേ
ക്കൂറിടാതെനിലവിട്ടുവാക്കിനാൽ
ആരണങ്ങളിടിലുമേറ്റെത്തിട-
ന്നാരണൾപിണയുന്നസങ്കടം. ൧൪.

സാമൂരി—ആട്ടേ പറയൂ- എന്താണെന്നു കേൾക്കട്ടേ.

കുന്നം—അതൊ പറയാം- ഞാൻ ഇയ്യിടെ തൃശ്ശിവപേരൂക്കു പോയിരുന്നു.

സാമൂരി—(വിചാരം) എന്താണാവൊ ജാതിയാൽ കൊണ്ടുവരുന്നതു- (സ്പഷ്ടം) ആഹാ.

കുന്നം—അവിടെ ബ്രഹ്മസ്വം മഠത്തിൽ ഒരു വാരത്തിന്നു യോഗ്യരെന്നെ ക്ഷണിച്ചു. വാരം പിഴയാതെ കഴിഞ്ഞു- സദ്യ വളരെ നന്നായി- പാൽപ്രഥമൻ—

മങ്ങാടൻ—അതു വിസ്തരിക്കണ്ടാ- കാൎയ്യം പറയൂ.

കുന്നം—അഷ്ടി കഴിഞ്ഞു ഞങ്ങളെല്ലാവരും മുറുക്കിക്കൊണ്ടിരിക്കുമ്പോൾ കൊച്ചിരാജാവോ സാമൂതിരിയോ അധികം യോഗ്യൻ, എന്നൊരു ചോദ്യം ഒരു വിദ്വാനെടുത്തിട്ടു- മാറോരോരുത്തരവരവരുടെ അഭിപ്രായം പറഞ്ഞു തുടങ്ങി- ഞാൻ ഒന്നും മിണ്ടാതിരുന്നതേയുള്ളൂ- അപ്പോൾ ഒരു വിദ്വാൻ കുന്നത്തിന്റെ പക്ഷമെന്താ എന്നായി.

ഞാൻ—* രണ്ടുപേരുമൊരുപോലെയോഗ്യരാ
ണെണ്ടുപേരിനു പുകൾച്ചയും സമം
കണ്ടുചെയ്യുമൊരുനീതികൌശല
കൊണ്ടുചെറുവരസമെന്നുമന്തരം ൧൫.

എന്ന തഞ്ചത്തിൽ പറഞ്ഞുനിന്നു. അപ്പോഠം നെടു
മ്പുരക്കൽ കരിപ്പാല മഠൻ—

മൂസ്സ്—*ധർമ്മപ്രജാരഞ്ജന നീതിശാസ്ത്ര
കർമ്മപ്രയോഗം പ്രഭുശക്തിബുദ്ധി
തമ്മിൽത്തിരക്കേണ്ടിവകൊണ്ടുകീഴാ
ണിമ്മിക്ക സാമൂതിരിജാതികൊണ്ടും ൧൯.

എന്നു കടന്നു തർക്കിച്ചു.

മഞ്ചാടൻ—അപ്പോളിവിടുന്നെന്തു പറഞ്ഞു?

കുന്നം—ഇനിക്കു എന്നുമാത്രമല്ലാ. ഈ യോഗത്തിനടച്ച് ഇതൊരു കത്താണെന്നു തോന്നി.

മഞ്ചാടൻ—ഇവിടുന്നു തിരുനാവായ യോഗമല്ലല്ലോ; തൃശ്ശിവപേരൂര യോഗമല്ലേ?

സാമൂരി—(ചിരിച്ചുംകൊണ്ടു) അങ്ങിനെ വെക്കണ്ടാ: തൃശ്ശിവപേരൂര യോഗത്തിൽ കണ്ണന്തൂർക്കാരും തിരുനാവായയോഗത്തിൽ മുക്കോട്ടുകാരും ചേർന്നു നിൽക്കുന്നത് എറാടു പെരുമ്പടപ്പുരാജാക്കന്മാരുടെ ചാരപുരുഷന്മാരായിട്ടാണെന്നു പ്രസിദ്ധമല്ലേ? ആട്ടേ, എന്നിട്ടോ?

കുന്നം—എന്നിട്ടു ജാതിയെപ്പററിപ്പറഞ്ഞതു പിടിച്ചു ഞാൻ

* ജാതിയെന്തിന്നിവിടെപ്പറഞ്ഞതി
ജ്ജാതിവാദവിധിപന്തിയല്ലെടോ
ഏതിനും ഗിരിപയോധിപാലനിൽ
പ്പാതിമാടനൃപനില്ലപാടവം. ൨൦.

എന്നെതൃത്തു പറഞ്ഞു. എന്തിനധികം വിസ്തരിക്കുന്നു. വളരെനേരം വാദം നടന്നു- അധികമാളുകളായാളുടെ ഭാഗം ചാഞ്ഞുനിന്നു. ഇനിക്കു വാശി കൂടി. ഒടുക്കം ഞാൻ പൂണുലു പിടിച്ചൊരു സത്യമൊടുത്തു.

സാമൂരി—(ചിരിച്ചുംകൊണ്ടു) എന്താണതു. കേഠക്കട്ടേ.

കുന്നം—അതും പറയാം.

* കൂടെക്കൂടെയുറക്കെയൊച്ചയിട്ടമാ
റെന്തിനുതക്കിപ്പതീ
മാടക്ഷോണിപനിന്നിതുന്നുപലയം
വെണ്മാടമീക്കാണ്മതിൽ
കേട്ടോക്കാതൊരുമണ്ഡലത്തിനകമേ
ശൈലാബ്ധിനാഥൻെറകാൽ
പ്പാട്ടേൽക്കാതെയിരിക്കിലന്നുമുതലീ
പ്പൂണൂലിടുന്നില്ല ഞാൻ. ൧൮.

എന്നാണ സത്യം. മഹാസാഹസമായിപ്പോയി. പിന്നെ ഞാനാലോചിച്ചുനോക്കിയതിൽ ഈ കാൎയ്യം അസാദ്ധ്യംതന്നെ എന്ന തോന്നി. എന്തുചെയ്യാം. സത്യം ചെയ്തുപോയില്ലേ. അന്നത്തെ രാത്രി ഒട്ടും ഉറക്കം വന്നില്ല. ഒടുക്കം ഒരു നല്ല ഉപായം കിട്ടി. ബഹു എളുപ്പം.

സാമൂരി—എന്താണ് ആ ഉപായം?

മഞ്ചാടൻ—എന്താ നമ്പൂരി പൊതിയഴിക്കുന്നത്?

കുന്നം—(പൊതിയഴിച്ചിട്ട) ഇതാനോക്കു രണ്ടു മാറോട്. ഇവിടുന്നതിന്മേലൊന്നു ചവിട്ടിത്തന്നാൽ സ്സന്തോഷം.

സാമൂരി—(ചിരിച്ചുകൊണ്ട)എന്തിനാണത?

കുന്നം—ഇത തൃശ്ശിവപേരൂരുള്ളതാണ. കൊച്ചി രാജാവിൻെറ ആ വെണ്മാടത്തിന്മേലെ ഓടാണ. ഇതിന്മേൽ ഇവിടുത്തെ കാലേററാൽ എൻെറ സത്യം ഒരുവിധം പിഴക്കാതെ കഴിഞ്ഞു.

മഞ്ചാടൻ—(വിചാരം) ഇതു രണ്ടാമതൊരു ട്ടീചനം-

കുന്നം—ഒരു ചവിട്ട, ഇവിടുക്കെന്താ നഷ്ടം.

സാമൂരി—(ആലോചിച്ചിട്ട) വരട്ടേ. പരിഭ്രമിക്കാതിരിക്കു. ഒരു മണ്ഡലം അവധിയുണ്ടല്ലോ. ഇല്ലേ?

കന്നം—പരിഭ്രമമൊന്നുമില്ല. എന്റെ സത്യം പിഴക്കരുതെന്നുമാത്രമേ ഉള്ളു.

മങ്ങാടൻ—എന്നാൽ, ഒരു മാസത്തേക്കു തിരുമനസ്സിലേക്കെങ്ങോട്ടെങ്കിലു മെഴുന്നള്ളാം.

(സ്വകാര്യമായിട്ട) മരിക്കൽകൂടി അടിയന്നേ കണ്ടിട്ടല്ലേ എഴുന്നള്ളുള്ളു.

കന്നം—അത്രേ ഉള്ളു. (സ്പഷ്ടം) കുളിച്ചു വല്ലതും ഭക്ഷണം കഴിച്ചിട്ടിന്നുതന്നെ പോയെങ്കിലോ എന്നു ഞാൻ വിചാരിക്കുന്നു.

സാമൂരി—ഇഷ്ടംപോലെയാവാം. എന്നാലങ്ങിനെയാട്ടേ.

കന്നം—എന്നാൽ പിന്നെക്കാണാം. (പോയി)

സാമൂരി—(ആലോചിച്ചിട്ട) കൊച്ചിയിൽ വലിയരാജാവു കൊച്ചിയിലും, എളയരാജാവു തൃശ്ശിവപേരൂരും. അങ്ങിനെയല്ലേ?

മങ്ങാടൻ—എറാൻ. ഇപ്പോളങ്ങിനെയാണ.

സാമൂരി—*പ്രായേണരാജപരിവാരജനങ്ങൾമൂഢ
രായേവരുള്ളുബഹുധാംഭികരായിരിക്കും
ഈ യുറ്റസേവകർപറഞ്ഞവഴിക്കു ഭൂപർ
ചായുന്നതിന്നു കിമയാമിടയാനെളുപ്പം ൧൯.

മങ്ങാടൻ—എറാൻ, അത്രതന്നെ പോരാ.

* ചെറുതായിട്ടമപ്രിയത്തെയുള്ളിൽ
കരുതാതൊന്നു പിഴച്ചുചെയ്തുപോയാൽ
പെരുതാക്കിയിവറ്റയേറ്റമോതാ
നരുതാത്തസ്ഥിതിയാകമൂഴിപങ്കൽ ൨൦.

ഇതു രാജപരിജനത്തിന്റെ ഒരു ദോഷമാണെങ്കിലും ഇക്കാലത്തു സ്വഭാവമെന്നല്ല പ്രഭാവന്തന്നെയായിത്തീന്നിരിക്കുന്നു. അതുകൊണ്ട, ഇഷ്ടംപോലേ ദൂരെപ്പിരിഞ്ഞെഴുന്നള്ളിത്താമസിക്കുന്ന വലിയ തമ്പുരാനും എളയ തമ്പുരാ

നും ഈ വഴിക്ക തമ്മിൽത്തൊറവന്നതിന്നൊരുപ്പമുണ്ടെന്നാ യിരിക്കാം ഇവിടുത്തെ തിരുമനസ്സിൽ വിചാരം. പക്ഷേ,

* പാലിയത്തുവലിയച്ചനെന്നൊരാ
വേലിയുറംവഴി നിരന്നുനില്ക്കവേ
നാലിടത്തുമഴവാണൊരാറംക്കതിൽ
ക്കാലിടാൻ പഴുതുകിട്ടിടാദ്ദൃഢം  ൨൧.

സാമൂരി—ശരി. എന്നാൽ, ആ മഹാൻ, മനസ്സിന്റെ അസ്വാസ്ഥ്യം നിമിത്തം രാമേശ്വരത്തേക്ക പൊയിരിക്കുന്നു എന്നും, ആയിടക്കാണ പെരുപ്പങ്കൊണ്ടു തള്ളലുള്ള ചെറിയച്ചന്റെ ആലോചനയിൽ ചേൎന്നു കൊച്ചി രാജാവു കൊടുങ്ങല്ലൂർ പിടിച്ചതെന്നും അല്ലേ കേട്ടതു? അതുകൊണ്ടു ഒരു സമയം ഇതും ഫലിച്ചു എന്നുവരാം. പിന്നെ ഇടക്കൂറായാറം വന്നാലും പിടികിട്ടാതെയാവും. എന്താ അങ്ങിനെയല്ലേ?.

മങ്ങാടൻ—(ചിരിച്ചുകൊണ്ടു) എറാൻ.

(അണിയറയിൽ പെരുമ്പറ)

മങ്ങാടൻ—ഓ! നേരം—

* പ്രതാപംകൂടീടുംരവിവിരവിൽ നട്ടുച്ചയിലിതാ
നിതാന്തംമിന്നുന്നു കുളൂർമതിയെയോൎക്കാത്തനിലയിൽ
ഇതാകാലംനോക്കിക്കമലരസവും നേടിവഴിയോ-
ട്ടുതാണില്ലോറംക്കുന്നും കമലപുടഭേദത്തിൽമധുപൻ ()

സാമൂരി—ശകുനം നന്നായി. നേരം മദ്ധ്യാഹ്നമായതറിഞ്ഞില്ല. ആട്ടേ ഇനിപ്പിന്നേയാവട്ടേ.

(എല്ലാവരും പോയി)

---

ഒന്നാമങ്കം കഴിഞ്ഞു.

## രണ്ടാമങ്കം.

(അനന്തരം കാത്തുനില്ക്കുന്ന ശിപായി പ്രവേശിക്കുന്നു)

ശിപായി—ആരാണിച്ചുമട്ടുംകൊണ്ടു കോവിലകത്തിനകത്തു വന്നു കേറുന്നതു? നിക്കു അവിടെ.

(ചുററിനടന്നു നോക്കീട്ടു) അല്ലാ തിരുമനസ്സുകൊണ്ടോ! അടിയനറിഞ്ഞില്ലേ.

കന്നം—(ചുമട്ടുമായിപ്രവേശിച്ചിട്ടു) ആട്ടേ അതുകൊണ്ടൊന്നുമില്ല. ഇതുതൊന്നിവിടെയൊന്നിറക്കിവെക്കട്ടേ. നാളെ വാങ്ങിക്കൊണ്ടുപോയ്ക്കൊള്ളാം.

ശിപായി—ഓ ഹോ. ആവട്ടം തൊടില്ല. (പോയി)

കന്നം—നേരം സന്ധ്യയായി- ഇതാ ഇപ്പോൾ—

* ക്ഷിപ്രം മേഘംചുമപ്പിച്ചൊരു കിരണഗണം
താന്നശേഷം ചുരുക്കി-
ട്ടിപ്രത്യഗ്ഭാഗണാംഗൻ കടലിലിന്നണ-
ഞ്ഞറതി മുങ്ങുമ്പൊഴേക്കും
വിപ്രന്മാരും കുളിച്ചൂപ്പതിനിഹ ചിറവ-
ക്കത്തു കൂടുന്നുവെന്ന-
ല്ലപ്രത്യക്ഷങ്ങൾ താരാളികളുവിടെവിടെ
പ്രൌഢികാട്ടാറുമായി ൫.

അതുതന്നെയല്ലാ.

* സൈ്വരം മുങ്ങിക്കുളിച്ചങ്ങിനെതലമുടി ചി-
ക്കീട്ടു തുമ്പത്തുകെട്ടി-
ട്ടീറൻവേഷത്തൊടും ചേൎന്നബലകളലര-
മ്പന്നു ജീവൻ കൊടുപ്പാൻ,
നേരം വൈകാതെ സാക്ഷാൽ മദനമഥനനേ
ത്തുപ്പൊകക്കണ്ടുകൂപ്പാ

നാരംഭിച്ചാമരത്തോടിവിടെ മതിലക
ത്തേക്കുപോയിത്തുടങ്ങി ൨.

ഞാനും കളിച്ചുത്തു വടക്കുന്നാഥൻെറ തൃപ്പൊകസേ
വിച്ചിട്ടേ എളയരാജാവിനെക്കാണുന്നുള്ളൂ. സാപ്പാടിനൊ
പ്പമെത്തിയാലായി- അത തന്നേ. (കിഴക്കോട്ട നോക്കീട്ട)
ഇനി ഇരുട്ടിനേയും ഭയപ്പെടാനില്ല. ഇതാ ഇതാ.

* ദ്വിജാധിരാജൻ ബത പൂൎവ്വദിക്കിൽ
പ്രജാപതിച്ചൊല്ലടിവന്നുചേൎന്നു
പ്രജാഗരം ചെയ്തു മമാന്തമന്ന്യേ
നിജാധികാരത്തെ നടത്തുമിപ്പോൾ (പോയി)—

## വിഷ്കംഭം കഴിഞ്ഞു

(അനന്തരം നിലാമിററത്തിരുന്നുകൊണ്ടു എളയത
മ്പുരാനും കല്ലൂര നമ്പൂരിപ്പാടും പ്രവേശിക്കുന്നു)

കല്ലൂര—അങ്ങിനെയാണെങ്കിൽ ഇവിടുന്നെന്തേ മന്നും മി
ണ്ടാതിരുന്നത്?

എളയ—ഞാൻ മിണ്ടാതിരുന്നില്ല. ചെയ്യേണ്ടതു ചെയ്തു.

*"ഐശ്വൎയ്യംകൊണ്ടുരണാംഗജയിച്ചിഹ
കൊടുങ്ങല്ലൂരടക്കിടിലും
കാൎയ്യം ദുൎഘടമാണുപിന്നെയവിടെ
സ്സാമൂരിപിന്താങ്ങുമേ
ആൎയ്യൻനമ്മുടെ പാലിയത്തുവലിയച്ചൻ
ദൂരെയാണിപ്പൊഴീ
സ്ഥൈൎയ്യം സാഹസമാണുതാൻ വിവരമാ-
യമ്മാമനോടോതണം" ൪.

എന്നു ഞാൻ ചെറിയ മേനോനു ശരിയായെഴുതിയി
രുന്നു,

കല്ലൂര—എന്നാൽ പ്പിന്നെയെന്താണവിടെ യങ്ങിനെ ചെയ്യത്?

എളയ—അല്പ? ഞാൻ പറഞ്ഞതുകൊണ്ട അവിടക്കത്തെ പിടിച്ചില്ലായിരിക്കാം.

കല്ലൂര—എന്താ 'ഞാൻ പറഞ്ഞതുകൊണ്ട' എന്ന പറഞ്ഞത?

എളയ—അതോ അവിട്ടന്നെന്നേ അത്രെ വകവെച്ചിട്ടില്ല. ഞാൻ ചാഴൂർക്കോവിലകത്തെയല്ലേ? അവിട്ടത്തെ വടക്കേക്കോവിലകത്തുന്നല്ലേ മത്തെടുത്തിട്ടുള്ളത്?

കല്ലൂര—ഛെ! ഇവിടന്നെന്താണീച്ചാപല്യം പറയുന്നത?

എളയ—ചാപല്യമല്ല. വാസ്തവമാണ- അവിടക്കു രാജ്യാവകാശന്തന്നെ ഒന്നാണെങ്കിലും ഇപ്പൊഴുള്ളത തെക്കെക്കോവിലകത്തേക്കു മാത്രമാക്കെണമെന്നും ചാഴൂർക്കോവിലകത്തുകാരും,ശേഷമുള്ള വടക്കേക്കോവിലകത്തകാരും കേവലം സ്വത്തി ന്നവകാശമില്ലാത്ത പ്പുലക്കാർ മാത്രമെന്നാക്കിവെക്കേണമെന്നുമാണാഗ്രഹം. ഇതു നമ്പൂരി ധരിച്ചിട്ടില്ലെന്നുണ്ടോ?

കല്ലൂര—ഞാൻ ധരിച്ചിട്ടമില്ല- അവിടയ്ക്കങ്ങിനെ വിചാരവുമില്ല.

എളയ—അതു നമ്പൂരിയുടെ ശുദ്ധതകൊണ്ടു തോന്നുന്നതാണ. അവിട്ടന്നാളാരാണെന്നോ!.

കല്ലൂര—ഇനിക്കിവിട്ടത്തെ ഈ ദുശ്ശങ്കയൊന്നും ബോധിക്കുന്നില്ലേ.

എളയ—ഹ്ഹം- ദുശ്ശങ്ക. ഒരു കാൎയ്യമുണ്ടായതു പറയാം. ഞാൻ തിരുനെല്ലിയിൽ പിണ്ഡം വെപ്പാൻ പോകേണ്ടതിലേക്കു കാച്ചു ദ്രവ്യമാവശ്യപ്പെട്ടു- അതിന്ന—

* മാലോകൎക്കൊരുകാവലെന്നനിലയാ-
ണിയുള്ളവൎക്കുള്ളതെ.

നാലോ,നാട്ടിലെനന്മതിന്മകളിൽവെ-
ച്ചാറാലൊരംശംഫലം
ആലോചിക്കിലതാവകക്കു ചിലവാ-
ണല്ലാതെമാറിഞ്ഞരി-
ച്ചാലോ, തെക്കുവടക്കുയാത്രയിൽ മുടി-
ച്ചാനെങ്ങു പിന്നെദ്ധനം ൯.

എന്നായിരുന്നു മറുപടി.

കല്ലൂർ—അങ്ങവിടുന്നു പറഞ്ഞതു ന്യായമല്ലേ?.

* മറവുള്ളവർക്കുശരിതോന്നിയ തീർത്ഥയാത്ര
പറവന്നതോന്നുപതികൾക്കവർ നാട്ടുകാരെ
ചുറവുംവരുന്നാപകടങ്ങളിൽ നിന്നുകാത്തു
മുറവുംഭരിക്കണമതിൽപ്പരതന്ത്രരല്ലോ ൰.

ഏളയ—ബുദ്ധിമാന്മാർക്കു വല്ല യുക്തികൊണ്ടും മറവുള്ളവ
രെ മടക്കാൻ കഴിയുമെല്ലോ. പക്ഷെ വാസ്തവം വിചാ
രിക്കുന്നതായാൽ—

* സമസ്തവും മൂത്ത നൃപൻ മുറക്കു
സമർത്ഥഭാവത്തൊടു കാത്തിടുമ്പോൾ
അമുഖ്യമട്ടെന്നുമമന്ദിരുന്നു
നമുക്കുവേറിട്ടൊരു ഭാരമുണ്ടോ? ൧.

എന്നു തന്നെയല്ല.

* ആറാലൊരംശമവനീശനുരാജഭോഗം
ധാരാളമായി വരവുള്ളതൊളിച്ചുനിൽ്തി
പോരാനമുക്കുചിലവിന്നിവയെന്നുചൊന്നാൽ
നേരായിവന്നിടുവതോ, പരബോദ്ധ്യമാമോ? ൨.

ഇനി വേറിട്ടൊന്നു പറയാം. കൊച്ചിയിൽ, കോവില
കം വക നാരകത്തോട്ടത്തിൽ വളരെ നാരങ്ങയുണ്ടു.

കല്ലൂര—അതു ഞാനൊരിക്കൽക്കണ്ടിട്ടുണ്ട.

എളയ—അതിൽ നിന്നു പത്തുനൂറു നാരങ്ങക്കാവശ്യപ്പെട്ടിട്ട ഞാനൊരാളെ അയച്ചിരുന്നു.

കല്ലൂര—എന്നിട്ടോ?.

എളയ—"ഇതു വലിയ തമ്പുരാൻ കോവിലകം വകയാണ്. ഇവിടെത്തന്നെ ഉപയോഗിക്കുന്നതല്ലാതെ മററാക്കും കൈമാററം ചെയ്യുന്ന പതിവില്ല" എന്നാണത്രേ മറുപടി.

കല്ലൂര—ഇതു വലിയ രാജാവറിഞ്ഞിട്ടുള്ളതാവില്ല.

എളയ—ഓ ഹോ. അവിടുന്നറിയാതേ അവിടെ ഒരു കൊതുപോലും പറക്കുന്നതല്ല. ഈ തുച്ഛമായ നാരങ്ങയുടെ കാര്യത്തിലും എന്നേ വിഡ്ഢിയാക്കിത്തീൎത്തു.

(അണിയറയിൽ)

ഉഗ്ഗ് ഉഗ്ഗ്; എന്റെ ഊണു കഴിഞ്ഞു.

കല്ലൂര—ആരാണതു? (നോക്കീട്ട) കുന്നം എളയതല്ലേ?.

കുന്നം—(പ്രവേശിച്ചിട്ട) അതേ, ഞാൻ തന്നേ.

എളയ—(എണീക്കാൻ ഭാവിച്ചുകൊണ്ട) ആഃ കുന്നം! ഇരിക്കു ഇരിക്കു.

കുന്നം—ഇവിടുന്നെണീക്കണ്ട. ഞാനിരുന്നു. (ഇരിക്കുന്നു)

എളയ—കൊച്ചിയിൽ നിന്നു വരുന്നവഴി. അല്ലേ?.

കുന്നം—അതേ.

കല്ലൂര—(ചിരിച്ചുകൊണ്ട) താൻ നല്ല മന്നനാണെടോ.

* ചേറുമ്പെരുങ്ങ്യട്ടമായിവിടകവന്നു
കേറുമ്പൊളിങ്ങൊരുശിപായി തടഞ്ഞതില്ലേ
ചേരും സ്വജാതിനിലവിട്ട കിഴിഞ്ഞുനിന്നാ-
ലാരുംതടുക്കുമൊരുയോഗ്യത നോക്കുകില്ല ന്നു.

കുന്നം—അതുകൊണ്ടിനിക്കൊരു സങ്കടവുമില്ല. ആളേ അറിയാഞ്ഞിട്ടല്ലേ? കടവിൽ വന്നുടത്തപ്പോഠം, ചുമടെടു

ല്പാനായുമുണ്ടായിരുന്നില്ല. നേരവും വൈകി- ഞാൻത
ന്നെ ഭേസി. അത്രതന്നേ.

എളയ—എങ്കിലും ശിപായി ആളെ നോക്കാതെ തടഞ്ഞ
ു തെററുതന്നെ. അതിന്നിനിക്ക മാപ്പുതരണം.

കുന്നം—മാപ്പൊ! ശിവ ശിവ!.

കല്ലൂര—ആട്ടേ. എന്താണാച്ചുമട്?.

കുന്നം—കുറച്ചു നാരങ്ങയാണ. വെറുതേ കിട്ടിയതു കളയ
ണ്ടാ എന്നുവെച്ചു കൊണ്ടുപോന്നു എന്നേ ഉള്ളു.

എളയ—എവിടെനിന്നാണൊരു ഭാരം വെറുതേ സമ്പാ
ദിച്ചതു?.

കുന്നം—അതോ! കൊച്ചിയിൽ വലിയ രാജാവിൻെറ വക
ഒരു നാരകത്തോട്ടമുണ്ടല്ലോ—

എളയ—(ആലോചനയോട കൂടി) ആഃ. അതുവ്വ.

കുന്നം—ഞാനതു കാണാനായി പോയിരുന്നു. അപ്പോൾ,

* ഏററം ചോരത്തിളപ്പേന്തിനയുവതിജന-
ല്പോർമുലപ്പന്തിനൊക്കും
കൂററൻ നാരങ്ങപത്രാവലിയുടെയിടയിൽ
പ്പൊൻകുടമ്പോലസംഖ്യം
ചുററുംകാറേറ ററുലഞ്ഞും ചിലതു നിലയെടി-
ഞ്ഞിട്ടു താഴേകൊഴിഞ്ഞും
മുററം കാണായിതുള്ളിൽ കുതുകമൊടിവനും,
കാമമന്നൊന്നുതോന്നി ൨൦

കല്ലൂര—എന്നിട്ടെന്തുചെയ്തു?

കുന്നം—എന്നിട്ട, 'ഇത നാരങ്ങ കുറച്ചിനിയ്ക്കു വേണമിയിരു
ന്നു അതിനെന്താണുപായം' എന്നു ഞാനാക്കാവല്ക്കാര
നോട ചോദിച്ചു. അപ്പോൾ 'ഇതാക്കെങ്കിലും ഇഷ്ട
മ്പോലെ കൊണ്ടുപോവാം, നാട്ടുകാക്കുള്ളതല്ലാതേ ത

മ്പരാൻ തിരുമനസ്സിലേക്കു സ്വാതന്ത്ര്യമായിട്ടൊരു വസ്തു പോലുമില്ലെന്നാണവിടത്തെ നിശ്ചയം' എന്നവൻ പറഞ്ഞു.

എളയ—(കല്ലൂര നമ്പൂരിപ്പാട്ടിലെ മുഖത്തുനോക്കി സ്വാതന്ത്ര്യമായിട്ട) ഇപ്പെളോ?

കല്ലൂര—ഇപ്പോഠം എന്റെ അഭിപ്രായം തെളിഞ്ഞു. അവിടുന്നറിഞ്ഞിട്ടുണ്ടാവില്ലെന്നല്ലേ ഞാൻ പറഞ്ഞത്?

എളയ— (സ്വകാര്യം) എന്നിട്ടോ?

കന്നം—എന്നിട്ട, 'എന്നാൽ നിന്നെ എന്തിനാണിവിടെ കാവലാക്കിയിരിക്കുന്നത്?' എന്നു ഞാൻ ചോദിച്ചു. 'കണ്ടജന്തുക്കഠം വെറുതേ നശിപ്പിച്ചുകളയാതിരിപ്പാൻ മാത്രമാണ' എന്നവനും പറഞ്ഞു. പിന്നെ, ഞാൻ ഇനി കെട്ടക്കാവുന്നേടത്തോളം പറിച്ചെടുത്തുകൊണ്ടിങ്ങോട്ട പൊന്നു.

കല്ലൂര—ഇതു വലിയ രാജാപറിഞ്ഞുവോ?

കന്നം—പിന്നെയോ- അവിടുന്നു; ഞാൻ യാത്രപറഞ്ഞു പോരുമ്പോഠം ഇതിനേപ്പററി കുറഞ്ഞൊന്നു സംസാരിക്കയും ചെയ്തു.

എളയ—എന്താണത്?.

കന്നം—സ്വാതന്ത്ര്യമാണത; എങ്കിലും പറയാം.

* "ഇത്തോട്ടമാത്രമല്ലെൻ മുതൽമുഴുവനുമേ
 നാട്ടുകാർക്കുള്ളതല്ലോ
സത്തോതാം ശ്രദ്ധമാണെങ്കിലു മിളമിലെയാഠം
 വന്നു നാരങ്ങവാങ്ങാൻ
ഇത്തോതേല്പ്പെട്ടപോയാൽ പ്രജകളിലുപകാ
 രപ്പെടാതായിടാമെ
ന്നോർത്താത്താവശ്യമുണ്ടിങ്ങിതു പറനുകൊട
 കുന്നതല്ലെന്നുചൊല്ലി" ൧൧.

എന്നാണവിടുന്നു പറഞ്ഞതു. ഇതു നേരാണോ?.

എളയ—(ലജ്ജയോടുകൂടി) അതേ. എന്നാൽ എന്നേ എളയ രാജാവാണെങ്കിലും കേവലം ഒരു നാട്ടുകാരന്റെ നിലയിലുംകൂടി അവിടുന്നു വിചാരിക്കുന്നില്ലെന്നാണിപ്പോൾ വന്നതു.

(ദീൎഘശ്വാസമിട്ടിട്ടു) അനന്തരവന്മാരുടെ നില ബഹു കഷ്ടന്തന്നേ.

* കുഡുംബത്തിന്നെല്ലാമുടമയുടയോൻ കാരണവനി
ന്നടങ്ങിപ്പാൎത്തിടുന്നിവരെ വകവെക്കില്ലചെറുതും
ഇടഞ്ഞെറെന്നാലോ വികൃതിയിവനെന്നായ്‌ ലഹളയാം
കുടുക്കിൽപ്പെട്ടീടും ശുനകനുടെപാടാണിഹഫലം ൧൨.

കുന്നം—ഛെ! ഇവിടുന്നെന്താണീ നിസ്സാര കാൎയ്യത്തിൽ വെച്ചിതെ പരിതപിക്കുന്നതു? തുച്ഛം. തുച്ഛം. മറന്നുകളയൂ.

എളയ—ഇതുകൊണ്ടുമാത്രമല്ല, പലതുകൊണ്ടുമാണു ഞാൻ പരിതപിക്കുന്നതു. എന്താ നമ്പൂതിരിയൊന്നും മിണ്ടാത്തതു?.

കല്ലൂര—ഞാനൊന്നും മിണ്ടാൻ കണ്ടില്ല.

* മതിമാനവിടുന്നുരച്ചുകാണു
ന്നതിലെല്ലാം ശരിയെന്നുതോന്നുമാദ്യം
അതിനൊന്നിവിടുന്നെതൃത്തുചൊല്ലു
ന്നതിനേക്കാൾക്കുകിലിങ്ങുചായുമീ ഞാൻ ൧൩.

ഇങ്ങിനെയൊരു മട്ടായിത്തീൎന്നിരിക്കുന്നു.

കുന്നം—അഥവാ, പരിതപിക്കാൻ പലതുമുണ്ടെങ്കിൽത്തന്നെ സഹിക്കുകയല്ലേ തരമുള്ളു. അവിടുന്നു വലിയ രാജാവായിപ്പോയില്ലേ?.

എളയ—സഹിക്കാവുന്നേടത്തോളം സഹിക്കാം. സഹിപ്പാൻ വയ്യാതായാലോ?.

കല്ലൂര—അതപ്പോൾ വിചാരിച്ചാൽപ്പോരേ?.

എളയ—എപ്പോൾ?. എന്താണിനിക്കിതിലധികമൊന്ന വരാനുള്ളത?.

* എളയനൃപതിയെന്നുംചൊല്ലി മേടക്കമേലായ്
ച്ചെളിയെയമരവാനും ഭൃഷ്ടമ്പോലെയായീ
തെളിയവെയിലുമോതാ മുഷ്ടിയുംകഷ്ടിയായു
ള്ളെളിയനിലയിലല്ലോ കഷ്ടമെൻവട്ടമിപ്പോൾ ൧൭.

എന്താണിതിന്നൊരു നിർവ്വാഹം?. സ്വാതന്ത്ര്യത്തോടു കൂടി അമ്മാമനോടൊന്നെതൃത്താലോ?.

കല്ലൂര—ശിവ ശിവ! കഷ്ടം കഷ്ടം!

എളയ—അങ്ങിനെ വിചാരിപ്പാനില്ല നമ്പൂരി!. കേവലം ഒരു കുഡുംബക്രമംമാത്രമല്ല രാജാക്കന്മാർ നോക്കേണ്ടത.

* നാടെല്ലാം യുവരാജനാണാളരണം
ചെയ്യുന്നതെന്നാലതിൻ
പാടെല്ലാമറിവുള്ള മൂത്ത നൃപനോ
മേൽനോട്ടമാംചട്ടമാം
പാട്ടള്ളെന്നധികാരമിങ്ങൊരണുവും
നൽകാതിരുന്നീടുകിൽ
കൂടില്ലെന്നൊരു രാജധർമ്മമുറയിൽ
ത്തർക്കിക്കുവാനില്ലയോ? ൧൮.

കന്നം—ഛെ ഛെ!. അതു മിണ്ടിക്കൂടാ. മഹാരാജാവിന്ന മനസ്സുണ്ടെങ്കിൽ, അല്ലെങ്കിലവിടക്ക വയ്യെങ്കിൽ, യുവരാജാവിനേ അധികാരപ്പെടുത്താമെന്നല്ലാതെ അധികാരപ്പെടുത്തിക്കൊള്ളേണമെന്നൊരു രാജധർമ്മമുണ്ടോ?.

കല്ലൂര—ശരി ശരി. കന്നം നല്ല ധൎമ്മമാണ പറയുന്നത.

എളയ—അതു വാസ്തവന്തന്നേ. എങ്കിലും നാട്ടുനടപ്പങ്ങിനെയാണെന്നു പറയുന്നതോ?.

കല്ലൂര—വയ്യ- ഏതുനാട്ടിലാണീ നടപ്പുള്ളത? മലയാളത്തിലെങ്ങും ഇങ്ങിനെ യാതൊരു നടപ്പു കാണുന്നില്ല.

കന്നം—ശരിയാണത.

എളയ—പുരാണങ്ങളിലുള്ള മുറയല്ലേ?.

കന്നം—ആവോ? അതെയായിരിക്കാം. പക്ഷേ—

* കാലദേശനില കൊണ്ടതൊന്നുമി-
ക്കാലമിങ്ങുമുറയായ്പുരാഊഢം
പാലനംവലിയവൎമ്മോടഭൂ-
പാല! നമ്മുടെ നാട്ടിലൊക്കയും ഹന്ത.

എളയ—എന്നാലിനിക്കിനി എന്താണ ഗതി? (ആലോചിച്ചിട്ട)

* മന്നാൎയ്യോരളനാട്ടിലേസ്ഥിതിധരിക്കാഞ്ഞല്ല
സംബന്ധമോ-
ന്നൊന്നായിജ്ജനമീവിധം ചപലമട്ടായിട്ടു
ചൊല്ലുന്നതും
എന്നാലോഗതികെട്ടൊന്നുടനിനി-
സ്സാമൂരിയേസ്സംശ്രയി-
ച്ചെന്നാലോ സുജനപ്രിയൻ ദയയൊടാ-
വീരൻ തുണച്ചീടുമോ? ഹ.

കന്നം—(വിചാരം) ആഃ അവിടെ വന്നു.

കല്ലൂര—(സംഭ്രമത്തോടുകൂടി) ഛെ ഛെഃ എന്തൊരു കഥയാണിത?.

* അരുതരുതതുമാത്രം ഹന്ത! സാമൂരിയോടാ-
യൊരുതരമൊട്ടുകൊച്ചിക്കീശനൎത്ഥിക്കയെന്നോ

കരുതണമിവിടുന്നീ രാജ്യമെല്ലാംവിഴുങ്ങാൻ
വിരുതേറിയൊരുഭൂതത്തിന്റെ വായിൽപ്പെടൊല്ലേ.

കുന്നം—വളരെ കാൎയ്യമാണു നമ്പൂരി പറയുന്നതു. ഇവിടുത്തെ ഈവിചാരം ഒട്ടും നന്നല്ല. ആലൊചിച്ചുനോക്കു.

* സ്വന്തം മഹീപാലകുഡുംബമായ-
ത്യന്തം മുഷിഞ്ഞിട്ടതിനെക്കെടുത്താൻ
ഹന്ത! സ്വവംശത്തിനു വൈരിയോടായ്
ചന്തത്തിലൊക്കുന്നതു യുക്തമാമൊ? ൧൯.

എളയ—എനിക്കും എന്റെ താവഴിക്കാൎക്കും രാജ്യാവകാശംതന്നെ ഇല്ലാതാക്കുവാൻ നൊക്കുന്ന ദായമികൾ എന്റെ സ്വന്തം കുഡുംബമെന്നും, ഇനിക്കു വല്ല ഗുണവും ഉൽകൎഷേച്ഛകൊണ്ടുതന്നെയാവട്ടേ. ഉണ്ടാക്കിത്തരുവാൻ തക്കവർ എന്റെ വൈരികളെന്നും, തോന്നത്തക്കവണ്ണം ഞാനത്ര ശാന്തശീലനല്ല. എന്തുചെയ്യാം. എതെങ്കിലും സാമൂരിയെ ആശ്രയിച്ചു നോക്കുവാൻതന്നെയാണെന്റെ മനസ്സു പറയുന്നതു.

കുന്നം—(വിചാരം) ഒന്നുംകൂടി ഉറപ്പിക്കട്ടേ. (സ്പഷ്ടം) അഥവാ, ഇവിടുന്നാശ്രയിച്ചാൽത്തന്നെ സാമൂരി സഹായിക്കുമോ? സംശയമാണു. വിചാരിച്ചുനോക്കു.

* ഇപ്പോൾത്തന്നെപെരുത്തുരാജ്യവുമതി-
ന്നൊക്കുംമഹാഭാരവും
കെല്പോടേറുന്നടത്തുവാൻ പണിപരം
മങ്ങാടനുണ്ടാകയാൽ
ഉൾപ്പോരോടൊരുമാതിരിക്കുകഴിയു-
ന്നൊന്നാണുസാമൂതിരി-
യ്ക്കിപ്പോൾനിങ്ങളിലുള്ളിടച്ചിലിടയിൽ
കൈവെക്കുവാൻ നൊക്കുമോ ൨൦.

എളയ—(വിചാരിച്ചുംകൊണ്ട) എന്താ കുന്നം പറയുന്നത.

* അത്യുത്സാഹികളായ ഭൂമിപതികൾക്കൊണ്ടാ
 കുറഞ്ഞൊന്നൊഴും
പൃത്ഥ്വിക്കുള്ളഭരം, നിനച്ചു മതിവന്നിട്ടുന്നു
 രാജ്യങ്ങളിൽ
സത്യംകേവലമാശ്രയിച്ചവർകളേത്തിരേ
 ത്യജിക്കെന്നതോ
നിത്യംധാർമ്മികരായവൎക്ക മരണത്തേക്കാൾ
 മഹാസങ്കടം ൨൧.

കല്ലൂര—അതിവിടുന്ന് പറയുന്നതു ശരിയാണ. പക്ഷേ എന്തായാലും ഇവിടുന്ന ഇങ്ങിനെ പുറപ്പെടുന്നതിനൊട്ടും ബോധിക്കുന്നില്ല നിശ്ചയം.

എളയ—നമ്പൂരി അങ്ങിനെ പറയരുത. എല്ലാവൎക്കും അവരവരുടെ സൌഖ്യത്തിനല്ലെ ആഗ്രഹം? ഞാൻ ഇവിടെ ഇങ്ങിനെ പുഷ്കരനെപ്പോലെ പാൎക്കുന്നതായാൽ എന്തൊരു സുഖമാണിനിക്കുള്ളത? എന്നുതന്നെയല്ല, എന്റെ കുഡുംബത്തിലേക്ക രാജ്യം കിട്ടേണമെങ്കിൽ എന്തെങ്കിലും ഞാനൊന്നിളകിപ്പുറപ്പെടണ്ടേ?.

കുന്നം—ആട്ടേ. ഇവിടെക്ക വേണ്ടി വളരെ ദ്രവ്യനാശവും സൈന്യനാശവും സാമൂരി ചെയ്യുമോ?.

എളയ—(ആലോചിച്ചിട്ട) അതങ്ങിനെ വേണ്ടാ. എന്തായാലും കൊടുങ്ങല്ലൂർ നാട വിട്ടുകൊടുപ്പിപ്പാൻ ഒരു യുദ്ധം വേണ്ടിവരില്ലേ? അതൊന്നു വലുതാക്കിയാൽ മതി. സാമൂരി സമ്മതിക്കുമെങ്കിൽ ഞാൻ ആ യുദ്ധത്തിൽ അങ്ങാഗത്തു ചേരും. കുന്നമ്പോയി സാമൂരിയുടെ അഭിപ്രായമൊന്നറിഞ്ഞു വരാമോ?

കുന്നം—അതൊക്കെ ആവും. പക്ഷേ ആലോചിച്ചിട്ട മതി.

എളയ—ഇനിക്കിനി ആലോചിക്കാനൊന്നുമില്ല.

കല്ലൂര—ഇവിടുന്നിങ്ങിനെ തീച്ചപ്പെടുത്തി, അല്ലേ? കഷ്ടം! (കണ്ണീരോടുകൂടി) കരീക്കാട്ടുവെച്ചു മരിച്ച വലിയ രാജാവുണ്ടായിരുന്നെങ്കിൽ ഇങ്ങിനെയെങ്ങും വരില്ലായിരുന്നു. ദൈവമേ!

* ക്ഷിതികാക്കുമാമഹാൻപോ
യതിലീക്കൊച്ചിക്ഷമേശവംശമിതാ
അതിയായുലഞ്ഞുതക്കൊരു
ധൃതിയില്ലാഞ്ഞങ്ങുമിങ്ങുമലയുന്നു ൨൦.

എളയ—അങ്ങിനെതന്നെയാണ. എന്തുചെയ്യാം- എന്നാൽ നമ്പൂരി ഈ ആലോചനയൊന്നും പുറത്താക്കാതിരുന്നാൽ നന്ന്.

കല്ലൂര—അങ്ങിനെതന്നേ- വലിയരാജാവും എളയരാജാവും തമ്മിലിടയുന്ന കാലം! എന്തു നിവൃത്തി? ഒരു സമാധാനം വരുന്നതുവരേ ഞാനിരുഭാഗത്തുമില്ല- അങ്ങുമിങ്ങുമൊന്നും പറയില്ല.

എളയ—എന്നാൽ മതി- കുന്നം ഇനിക്കുവേണ്ടി എന്നേസ്സാമൂരി സ്വീകരിക്കുന്നതുവരേ ബുദ്ധിമുട്ടണം.

കുന്നം—അതു ഞാനേററു- എന്നാൽ ഇവിടുന്നു രണ്ടക്ഷരം കുറിച്ചുതന്നാലധികം നന്നായിരിക്കും.

എളയ—അതിനെന്താ വിരോധം? എന്നാൽ, കൊച്ചിരാജാവു സാമൂരിക്കെഴുതുന്ന സമ്പ്രദായമില്ല- ഇനിക്കതൊന്നും നോക്കുവാനില്ല താനും.

കുന്നം—കാര്യം മാത്രം, അതുമതി- സമ്പ്രദായമൊന്നും നോക്കുകയേ വേണ്ട.

എളയ—(വിചാരം)

* ഒരാറംകന്മൻകാൎയ്യമതാത്മബുദ്ധി
പരാക്രമംകൊണ്ടു നടന്നിടാഞ്ഞിൽ
ഒരാളുപിന്താങ്ങണമായതിന്നു
പരാശ്രയംതക്കൊരുമന്ത്രമല്ലോ ൨൩.

(സ്പഷ്ടം) എന്നാൽ എഴുന്നു നാളേ- ഇന്നു നേരം വൈകി.

കല്ലൂര—ഏകദേശം അദ്ധരാത്രികഴിഞ്ഞിരിക്കുന്നു.

കുന്നം—(വിചാരം) കാൎയ്യമൊക്കെ നേരെയായി. (സ്പഷ്ടം) ഇനിക്കുറച്ചുറങ്ങാൻ നോക്കുകയല്ലേ?

എളയ—എന്നാലങ്ങിനെയാട്ടേ. (വിചാരം)

* ഉറക്കുമത്യാശയിലുള്ളപെട്ടോ-
ൎക്കുറക്കമോ, കേവലമൂഢമല്ലോ
മുറയ്ക്കുമെഞ്ഞപ്പുറമേറിമോഹം
മറക്കുമാറങ്ങു കിടക്കുതന്നേ ൨൪.

കുന്നം—(വിചാരം)

* നന്നായുറങ്ങിയിനിനാളെയെഴുന്നുവാങ്ങി
യൊന്നായ്ക്കടന്നു ഗിരിവാരിധിനാഥപാൎശ്വേ
ചെന്നാശ്രുണാൻ വിജയചിഹ്നമിതങ്ങുനൽകു
മെന്നാലിനിക്കു കൃതകൃത്യതവന്നുവല്ലോ ൨൫.

(എല്ലാവരും പോയി) രണ്ടാമങ്കം കഴിഞ്ഞു.

---

## മൂന്നാം അങ്കം.

---

(അനന്തരം സാമൂരിപ്പാട്ടും കുന്നത്തു നമ്പൂരിയും മങ്ങാട്ടച്ചനും പ്രവേശിക്കുന്നു)

മങ്ങാടൻ—നമ്പൂരി നല്ല മിടുക്കനാണ്. തിരുവെഴുത്തുകൂടി വാങ്ങിക്കൊണ്ടുവന്നുവല്ലോ.

കുന്നം—ഇതിലെന്താണ എന്റെ മിടുക്ക്? സാമൂരിരാജാവിന്റെ മാഹാത്മ്യത്തിന്റെ വശീകരണശക്തിയും മങ്ങാട്ടച്ചന്റെ മന്ത്രവിദ്യയുടെ ആകൎഷണയുക്തിയുംകൂടി ച്ചേൎന്നപ്പോൾ ആ ഇളയരാജാവിന്റെ മനസ്സിങ്ങോട്ടു തിരിഞ്ഞുപോന്നു എന്നേ ഉള്ളൂ.

സാമൂരി-അതൊക്കെപ്പോട്ടെ. എന്താണാ'ത്തിരു'വെഴുത്തു?.

കുന്നം—(മടിയിൽനിന്നെടുത്തു മങ്ങാട്ടച്ചന്റെ കയ്യിൽകൊടുക്കുന്നു)

മങ്ങാടൻ—(മുദ്രപൊട്ടിച്ചു വായിക്കുന്നു) "തെക്കേരികണ്ടു കാൎയ്യമെന്നാൽ. (ഇവിടെനിന്നു സാമൂരിക്കെഴുതുന്ന സമ്പ്രദായമേ മുമ്പു നടപ്പില്ല. എങ്കിലും ഇപ്പോൾ അങ്ങിനെ വേണ്ടിവന്നിരിക്കുന്നു) ഇയ്യിടയിൽ കൊടുങ്ങല്ലൂർ നാടു കൊച്ചിയിൽ വലിയതമ്പുരാൻ പിടിച്ചടക്കിയതു തിരികെ വിട്ടുകൊടുപ്പിപ്പാൻ അവിടുത്തെ ഉദ്യമമുണ്ടാവുമല്ലോ. എന്നാൽ, ആസമയം എന്നേയും അവിടുന്ന് സ്വീകരിക്കുമെങ്കിൽ ഞാൻ ആഭാഗത്തു ചേരുവാൻ സന്നദ്ധനായിരിക്കുന്നു. ഈ വിവരം സാമൂരിയേ സ്സമയംപോലെ അറിയിച്ചുകൊൾകയും വേണം. എന്നു കൊല്ലം ൯൨൨ തുലാമാസം ൧൦-ാംനു- കൊച്ചിയിൽ ഇളയതമ്പുരാൻ എന്നു പറയുന്ന ചാഴൂർകോവിലകത്തു ഗോദവൎമ്മതിരുമുല്പാട്" (ഒപ്പ്)

സാമൂരി—ഇതിത്രത്തോളമായി?

കുന്നം—ഈ എഴുത്തു തന്നയക്കുമ്പോൾ അവിടുന്നു കുറച്ചു ചിലതു പറഞ്ഞയച്ചിട്ടുകൂടിയുണ്ട്.

സാമൂരി—എന്താണതു?.

മങ്ങാടൻ—(വിചാരം) സഹായിക്കുന്നതിന്റെ പ്രതിഫലത്തെപ്പററി വല്ലതുമായിരിക്കാം.

കുന്നം—"വിശേഷിച്ച്, അവിടുന്നിവിടയ്ക്കു സഹായം ചെയ്യുന്നതായാൽ—

* "അതിലിവനൊരു ഭാഗം കൊച്ചിരാജ്യംലഭിയ്ക്കു
ന്നതിനുവിധിബലത്താൽ യോഗമുണ്ടായിതെങ്കിൽ
ക്ഷിതിരമണ! ഫലാംശം നൊമ്മൾക്കുപങ്കിട്ടെടുത്താൽ
മതി,യതിനുമിനിയ്ക്കിങ്ങൊട്ടുമേ നഷ്ടമില്ല" ൧.

എന്നാണ പറഞ്ഞയച്ചിട്ടുള്ളത.

സാമൂരി—എന്താ മങ്ങാടാ! ഇതിനൊരു മറുപടി കൊടുക്കണ്ടേ?.

മങ്ങാടൻ—ഏറാൻ. അടിയനൊന്നെഴുതിയുണ്ടാക്കാം.

(പോയി)

സാമൂരി—ഈ എളയ രാജാവു ബുദ്ധിമാനാണ്. എന്നാൽ,

* ചാവൂർക്കോവിലകത്തുകാർക്കുവഴിയേ
കൊച്ചിക്ഷമാമണ്ഡലം
വാഴും വാഴ്ച്ചയമാന്തമാകുമെടവു-
ള്ളമ്മാമനെന്നിങ്ങിനേ
കേഴുംവണ്ണമൊരുദ്രഹമൊത്തുകരുതി
ച്ചെയ്യുന്നതോ നമ്മൊടീ.
തതാഴും മാതിരിചേന്നനേടിട്ടമിടം
പങ്കിട്ടിടാൻ സമ്മതം ൨.

കുന്നം—അതേ. അതങ്ങിനെതന്നെയാണ.

മങ്ങാടൻ—(രണ്ടാമതും പ്രവേശിച്ചിട്ട) ഇതാ മറുപടി.

സാമൂരി—വായിക്കു.

മങ്ങാടൻ—(വായിക്കുന്നു) "ചേററകുളത്തു ഭട്ടതിരി വായി

ച, ചാഴൂർക്കോവിലകത്തു ഗോദവർമ്മതിരുമല്പാട എന്ന കൊച്ചിയിൽ എളയരാജാവിങ്കൽ ധരിപ്പിക്കേണ്ടും അവസ്ഥയെന്നാൽ—"

കന്നം—ഇത്ര വലുതാകണ്ണോ?

സാമൂരി—സംശയമുണ്ടോ?

മങ്ങാടൻ"—അവിട്ടത്തെ ആദരവോട്ട കൂടിയ ദൌത്യത്തെ നന്ദിയോടേ ഇവിടെ സ്വീകരിച്ചു. പത്തുനാ ഠംകകം വേണ്ടതുപോലേ അവിടെ വന്നു കണ്ടുകൊള്ളാം. (അതുവരേയും ഈ നില ശുദ്ധമായിരിക്കുമല്ലോ) എന്നു കൊല്ലം നവ൧ തുലാഞായറ്റിൽ ഫര-ാംന സ്വന്തം സാമൂതിരി. മാനവിക്രമൻ." ഇത്ര പോരേ?

സാമൂരി—മതി. എന്നാൽ—

മങ്ങാടൻ—എറാൻ. ഇനി ത്തൈ വിളയാടാം.

സാമൂരി—(ഒപ്പിട്ടിട്ട) ഇതുകന്നനതന്നെകൊണ്ടപോയിക്കൊടുത്തേ മതിയാവൂ.

കന്നം—അതു പറയാനുണ്ടോ?.

മങ്ങാടൻ—കറഞ്ഞൊന്നു കല്പിച്ചു പറഞ്ഞയയക്കയും—

സാമൂരി—അതും വേണമല്ലോ. ഇതാണാസ്സന്ദേശം:—

* 'സൌജന്യംകൊണ്ടരിയൊരുഭവാനിങ്ങുയോജിച്ചിതല്ലോ
രാജൻ! യതിച്ചിട്ടമവിടെനന്ദകന്നാമതെതന്നേ
ഫേജന്യത്തിന്നിടവരികിലും നഷ്ടമെന്തുള്ളുപക്ഷേ
സൌജന്യത്തിൽച്ചിലവെഴതിടാംതമ്മിലൊത്തുപോരേ?'

മങ്ങാടൻ—(ചിരിച്ചുകൊണ്ട) നമ്പൂരി ധരിച്ചില്ലേ?.

കന്നം—നല്ലവണ്ണം. എന്നാൽ ഞാൻ പോയിവരട്ടേ.

സാമൂരി—(എണീട്ട എഴുത്തു കൊടുത്ത ഇരിക്കുന്നു)

കന്നം—(വാങ്ങീട്ട) ഇനി അവിടെക്കാണാം. (പോയി)

മങ്ങാടൻ—(വിചാരം)ഇതിങ്ങിനെയായി. ഇനിമറെറാന്ന.

സാമൂരി—എന്താ മങ്ങാടാ! പുലിവാലു പിടിച്ചു അല്ലേ?.

മങ്ങാടൻ—ഏറാൻ. അങ്ങിനെയല്ല. അമൃതമഥനത്തിന്നു വാസുകിയുടെ വാലുപിടിച്ചു എന്നാണ പറയേണ്ടത.

സാമൂരി—(ആലോചനയോടുകൂടി) എന്നാലോ മങ്ങാടാ!.

മങ്ങാടൻ—വെങ്ങനാട്ട നമ്പിടിയും മലയരും.

സാമൂരി—അതുകൊണ്ടെന്താവുന്നു? ആയാളുടെ കമ്മാളപ്പടയും കൌണ്ടന്മാരും മറവും കുറച്ചല്ലല്ലോ. നോക്കു.

* കടലൊടുകിടനിൽക്കുംനല്ല കമ്മാളവീര
പ്പടയുമിടയിലൊക്കം കൌണ്ടരുംമറവമായി
അടവുപെരിയ പാലക്കാട്ടിരിക്കോമ്പിയച്ചൻ
പടനടുവിലടുത്താൽക്കാടർ കാടേറുമല്ലോ ൪.

മലയക്കു നാട്ടുപുറത്തുള്ള യുദ്ധത്തിന്റെ ഗന്ധമേ ഇല്ല.

മങ്ങാടൻ—ശരിയാണത. പക്ഷേ കലഹം കാട്ടിലും മലയിലുംമറവമായാൽക്കഴിഞ്ഞില്ലേ? അഥവാ, അവർ നാട്ടുപുറത്തെക്കിറങ്ങുന്നതാണെങ്കിലും വഴി കണ്ടിട്ടുണ്ട. എന്താണെന്നല്ലേ?.

* സാമൂരിപ്പാടിനൊക്കും പദവിപകതിയും
പണ്ടുസമ്മാനമായ് ത്താ
നാമൂലംസൽക്കരിച്ചുള്ളരിയ കതിരവ
ട്ടത്തെഴും നായരില്ലേ
മാമൂലംവിട്ടുമാറില്ലവരറിവുകൊട്ട
ത്തിട്ടുമുണ്ടെന്തുവേണ്ടു
നാമൂഹിക്കുന്നിലയ്യോ ട്ടധികമവിടെയാ
ക്കൂട്ടരും കുറുകാട്ടും ൫.

ഏതെങ്കിലും പാലക്കാട്ടിരിപ്പുടകൊച്ചിക്കു കടക്കാനി

ടവരില്ല. സംശയംവേണ്ട. അടിയനു പിന്നെയുംപേടി വെള്ളാട്ടരെക്കാര്യത്തിലാണ. എന്താണെന്നോ?.

* എറാംപ്പാടതി ശ്രദ്ധനാണൊരുവിധം
നിമിച്ചതിക്കൈകൊംകൈ
യേറാൻപാടുപിടിക്കിലും വെളിവെഴും
വെള്ളാട്ടരെഞ്ഞമ്പുരാൻ
ക്രൂരാണെന്നുനടിച്ചുനിന്നൊരുതരംനോക്കി
ത്തിരിഞ്ഞിങ്ങുകൈ
കേറാൻവീറൊടടുത്തുവെങ്കിലവിട
ന്നാത്തസ്സുവിട്ടന്ധനാം ൩.

സാമൂരി—ആഃ. അങ്ങിനെ പാറീയെന്നും വരാം. മത മാതിരി ശ്രദ്ധതയും ചിലപ്പോൾ ഔചിത്യമുണ്ടാക്കിത്തീക്കും. ആട്ടേ, അറിയാമല്ലോ. ഇനി നമുക്കോരോന്നായിട്ടൊരുക്കിത്തുടങ്ങാം.

* തുടിപെരുമ്പറ കാഹളമിത്തരം
നെടിയ വാദ്യഗണം പുതുതാക്കിടാം
വടിവിലെൻ പുലിമുദ്രപെടുന്ന,വൻ
കൊടികൾവേണ്ടുവിധം ശരിയാക്കിടാം ൪.

എന്നുതന്നെയല്ല.

* മാരൊ സേനാധിപന്മാക്കവരുടെഭടരോ
ടൊത്തൊരുങ്ങിട്ടൊരുക്കാൻ
ചോരോത്തുകൊണ്ടുകൂടുന്നതിനവിടവിടെ
ക്കല്പനക്കത്തയയ്ക്കാം
മാരോന്നായ് ഭക്ഷണത്തിന്നിനിയരി മുതലാ
യൊക്കയും ശേഖരിക്കാം

പേരോട്ടം നല്പനല്പായുധനിര പലതും
തീൎത്തു ചാണയ്ക്കുവെക്കാം ൧൮.

മങ്ങാടൻ—ഏറാൻ. ഒരു വിധമൊക്കെ ഒൎക്കിവരുന്നുണ്ടു.

* ചേകുട്ടിക്കോയഹാജിക്കറിവെഴുതി മുറ
യ്യോന്നു പൊന്നാനിയെന്നാ
കയ്യൂമ്മോർ കണ്ടുവെട്ടിക്കരവഴിയിലെഴും
മുസ്ലരെന്നിക്കണക്കിൽ
ഉരുക്കേറ്റംരണ്ടിനംമാപ്പിളകളെ,യടവിൽ
ച്ചേൎത്തു പോരിന്നൊരുങ്ങി
പ്പാൎക്കേണം നിങ്ങൾ മൂന്നാംസ്ഥപനുടെവരുതി
ക്കീഴിലെന്നിപ്രകാരം ൧൯.

സാമൂരി—മാപ്പിളകളാണല്ലോ നമുക്കു വലുതായിട്ടൊരുവക സൈന്യമുള്ളതു. ആട്ടേ, പിന്നേ?.

മങ്ങാടൻ—പിന്നെ,

* വീരൻവിശ്രുതവിക്രമത്തികവെഴും
തിയ്യക്കുനാഥൻനയം
പേറുന്നോരു മറത്തിൽമൂപ്പനിനിയീ
സ്സാമൂതിരിത്തമ്പുരാൻ
സ്വൈരം കേരളനാടടച്ചുടനട
ക്കുമ്പോഴുമിത്തീയ്യരെ
പോരും പിന്തുണയെന്നുകൂറോടിവിടെ
ക്കാക്കുന്നതുണ്ടെപ്പൊഴും ൨൦.

സാമൂരി—ആ വൎഗ്ഗക്കാർതന്നെ കൂറും പരാക്രമവുമുള്ളവരാണ്. അതിൽവെച്ചു മൂപ്പൻ എല്ലാംകൊണ്ടും ഒരു മൂപ്പൻ തന്നെ. ഇത് ഇന്നുള്ളതല്ല. പണ്ടേതന്നെ ഇങ്ങിനെയാണ്. മുമ്പൊരിക്കൽ—

* കമ്മാളരൊക്കെയൊരു കല്പനധിക്കരിച്ചു
ദൎമ്മാഗ്ഗമോടിവിടെ നാടുവെടിഞ്ഞിടുമ്പോഠം
ഇമ്മാതിരിക്കവരെയന്നു മഠത്തിൽ മൂപ്പൻ
വന്മാനിമീയ്യരൊടുമൊത്തു പിടിച്ചുടക്കി ൧൧.

അന്നുമുതൽക്കാണവൎക്കിപ്പേരു കിട്ടിയിരിക്കുന്നതു എന്നു കേട്ടിട്ടുണ്ടു. പിന്നെ?.

മങ്ങാടൻ—പിന്നെ 'പതിനായിരം' 'മുപ്പതിനായിരം' എന്ന പേരോടുകൂടി കുരമ്പഴിക്കൂറ്റുപ്പിൻെറയും അയ്യായിരപ്രഭുകൎത്താവിൻെറയും കീഴിലുള്ള വടക്കുമ്പുറം കിഴക്കുമ്പുറം ഈ നായന്മാരുടെ നിലതന്നേ—

സാമൂരി—അതിനിക്കറിയാം, ഇനിക്കറിയാം.

* എന്നാണെൻതമ്പുരാനേ! പടയിനിയടിയ-
ങ്ങാഠംക്കു കയ്യുകകാട്ടാ
നെന്നായിക്കൈത്തരിപ്പും രണവിരുതുമെഴ-
ന്നീവകക്കാർ നിലാനം
മൂന്നാങ്കൂറിൻെറ മുമ്പിൽത്തൊഴുതുതിരുമുഖം
കാണവാനൊത്തുകൂടി
ചേൎന്നാരാൽനിന്നുചോദിച്ചിടുമവരുടെയു-
ത്സാഹമല്പമല്ലോ ൧൨.

അതിന്നും പുറമേ,

* ബലമ്പേറുംയോദ്ധാക്കളിലരിയനാലില്ലമുടയോർ
നിലമ്പൂരേറാളൻ മുതൽമുതിരുമേറാടികളുമേ
അലക്ഷ്യം കയ്യുക്കുള്ളൊരുചെറിയഭോലരുമൊരേ
നിലക്കായുണ്ടല്ലോ പടകളുടെനാഥൻെറപുറകേ ൧൩.

മങ്ങാടൻ—എറാൻ, അത്രതന്നേയല്ല. പരാക്രമികളായ 'പ

രിഷമേനോന്മാരും' പടിഞ്ഞാറനാട്ടു മുതലായ ദിക്കുകളിൽനിന്നു വഴിക്കുവഴിയായി വന്നു ചേൎന്നുകൊള്ളും.

സാമൂരി—ഏട്ടേ, തറക്കൽ മേനോനറിവുമൊട്ടുന്തില്ലെ?.

മങ്ങാടൻ—ഏറാൻ- ഉണ്ട്.

* മാനോന്നതനുണിക്കണ്ട മേനോൻ വാരിയർ വീയ്യുവാൻ
സ്ഥാനോൽകൎഷമൊട്ടുംസ്വന്തംസേനോൽക്കടനുടൻവരും

അത്രതന്നെ പോരാ-

* വെള്ളൂർ, പള്ളൂർ, വെട്ടമെന്നീ മുപ്പുരിന്നുടയോർകളും
മെല്ലേറ്റം പടകൂട്ടിക്കൊണ്ടിപ്പോരിൽപ്പിന്തുണയ്ക്കുമേ ഫല.

പിന്നെ, കൊടുങ്ങല്ലൂർ മൂന്നാഞ്ചൂർ തമ്പുരാനും മുഖ്യന്ദത്തു മന്നൂർവീട്ടുകാരോടുങ്കൂടി മതങ്ങിപ്പുറപ്പെട്ടിട്ടുണ്ടു.

സാമൂരി—ശരി- പിന്നെ?

മങ്ങാടൻ—പിന്നെ കൊടുങ്ങല്ലൂർ വലിയതമ്പുരാനെ ഈ വിവരമറിയിച്ചതിൽ അവിടുന്നു കിട്ടിയ മറുപടിയിങ്ങിനെയാണു.

സാമൂരി—എങ്ങിനേ?.

മങ്ങാടൻ—"ആട്ടെ നല്ലകാലം. എന്നാൽ-

* ചോറവുമണപ്പുറത്തു പാൎക്കുമെന്റെ കൂട്ടർ, ഞാൻ
തോറവപോയ പോരറിഞ്ഞതണഞ്ഞതില്ലതിന്നതിൽ
കൂറവകാൎക്കു കണ്ടിതം വരുന്നതല്ല, കഷ്ടമൊ
ന്നേറവചെന്നെതൃക്കവാനമണ്ടവൎക്കൊരാഗ്രഹം എന്നു.

വരട്ടേ- ക്ഷമിക്കു. ഞാൻ പറയുമ്പോൾ മതി എന്നു പറഞ്ഞവരേ തടുക്കി നിറുത്തിയിരിക്കുകയാണു- അവരും, ഈ നാട്ടുകാരും മാപ്പിളമാരും മറവുമായി രണ്ടുനാഴികയുദ്ധം കഴിയുമ്പോഴേക്കു ഞങ്ങളുടെയുണ്ടു" എന്നാണു.

സാമൂരി—ഇവരും ഇനി വേറേ ഒരു വകക്കാരും പോൎക്കള
ത്തിൽ വന്നുകൂടുന്നവരാണ- അല്ലേ?-

മങ്ങാടൻ—(വിചാരം) വേറേ ഒരു വകക്കാർ പുന്നാത്തൂർ
ത്തമ്പുരാനും സൈന്ന്യവുമായിരിക്കണം- (സ്പഷ്ടം)പോൎക്ക
ളത്തിൽ എഴുന്നെള്ളിച്ചെയ്യുതിന്നു രണ്ടുത്ഥമുണ്ടായിരിക്കാം-

സാമൂരി—(ചിരിച്ചുംകൊണ്ടു) എളേമ്മൂറ നമ്മോടു തെററിപ്പോ
യതോടുകൂടി ഒരു വലിയസാമന്തസൈന്ന്യംപൊയ്പ്പോയി.

മങ്ങാടൻ—നെടുങ്ങിരിപ്പാടന്മാരുടെ കീഴിലുള്ള നെടുങ്ങാ
ടിപ്പടയല്ലേ? അതെവിടെപ്പോവുന്നു? ഇവിടെയല്ലെങ്കി
ൽ അവിടേ-

(അണിയറയിൽ കോലാഹലം)

സാമൂരി—എന്തുഘോഷമാണിതു?.

മങ്ങാടൻ—(നോക്കീട്ടു) ഓ ഹോ! വലിയ ആൾക്കൂട്ടം!

സാമൂരി—(നോക്കീട്ടു) ഛെ! ഈയഞ്ചിരക്കിൽകൂടി ആളെമാ
ററിക്കൊണ്ടു—

* ഉടുപ്പും തലക്കൊത്തനീരാളമാകും
നെടുന്തൊപ്പിയും തുക്കിട്ടംപാളമായി
പടപ്പെരുമ്പിക്കാട്ടുന്ന മേൽമീശയുംവെ-
ച്ചടുക്കുന്നു നേരിട്ടൊരാളാരിതാവോ? ൧൦.

അല്ലാ!! നമ്മുടെ ഗോപാലൻ തരകനോരല്ലേ ഇതു!
ഈ മേൽമീശയും വേഷവും മറവും കണ്ടിട്ടാദ്യം മനസ്സി
ലായില്ലതാനും.

ഗോപാലൻ തരകനോർ—(പ്രവേശിച്ചിട്ടു) എത്രദിവസമാ
യി ഞാനെന്റെ തമ്പുരാനേക്കണ്ടു തൊഴുതിട്ടു! അഥ
വാ, ഇങ്ങിനെയുള്ള മഹാന്മാരായിട്ടു, അടുത്തുനില്ക്കുന്ന
തും അകന്നുപോകുന്നതും രണ്ടും രണ്ടുവിധമാണ രസം
എന്നേ ഉള്ളു.

* ഓരോരോദേശയാത്രക്കിടയിലകലെയെൻ
തമ്പുരാൻതൻ പുകഴ്ച-
പ്പേരോരോന്നായ്ശ്രവിക്കുന്നളവകമലരിൽ-
പ്പെയ്തിടും പ്രീതിവേറെ
നേരോടേമുന്നിൽനിന്നിട്ടടിമലർതൊഴുതു-
കൊണ്ടുതാൻ തിന്നചോററിൽ
ക്രൂരോരോന്നായ്നടത്തും ക്രിയകളിൽ വെളിവാ-
കുന്നൊരാ നന്ദിവേറേ ൧൫.

രണ്ടും ഞാനനുഭവിച്ചറിഞ്ഞു- ഇനിത്തമ്പുരാന്റെ തിരുമുമ്പിൽ ചെല്ലുകതന്നെ. (ചുററിനടക്കുന്നു)

മങ്ങാടൻ—നാലഞ്ചു കൊല്ലമായിട്ട ദേശസഞ്ചാരം ചെയ്തിരുന്ന ഈ മഹാൻ, ഈ അവസരത്തിൽ ഇവിടെ വന്നു ചേർന്നത ഇദ്ദേഹത്തിന്റെ ഉള്ളിലുള്ള സ്വാമിഭക്തിയുടെ ആകർഷണംകൊണ്ടുതന്നെയായിരിക്കും.

ഗോപാ—(അടുത്തുചെന്നു വന്ദിക്കുന്നു)

സാമൂരി—ആഃ- ഗോപാലൻ നല്ല ശിക്ഷ! വളരെക്കാലമായി കണ്ടിട്ട- എവിടെയായിരുന്നു ഇത്രനാളും?.

ഗോപാ—എറാൻ- അടിയൻ ഇവിടം വിട്ട വിടകൊണ്ടിട്ടുള്ള അഞ്ചു കൊല്ലത്തിന്നിടയിൽ പല രാജ്യങ്ങളിലും സഞ്ചരിക്കുകയുണ്ടായി- എന്നാൽ—

* അവിടവിടെയവനിവാസിക
ളിവിടുത്തെപ്പുകഴ്പെറുന്ന തിരുനാമം
അവികലമോതിക്കേട്ടേൻ
ചെവികൊണ്ടതിലടിയനെത്ര വളരെ രസം ൧൬.

സാമൂരി—അതൊക്കെപ്പോട്ടെ- അത്ഥവാദം,

(അണിയറയിൽ പിന്നെയും ലഹള)

മങ്ങാടൻ—എന്താണിത്ര ആൾക്കൂട്ടവും ലഹളയും? നാട്ടുകാൎക്കു നിങ്ങളേക്കണ്ടിട്ടുള്ള സന്തോഷത്താനോ, അല്ലേ?.

ഗോപാ—അതല്ലാ.

സാമൂരി—(നോക്കീട്ടു) ആഃ- ആഃ!! ഈ കൂട്ടരാണിഘോഷത്തിന്നൊക്കെക്കാരണം- നോക്കു നോക്കൂ.

* ചെമ്പിച്ചീടിന കേശവും മിഴികളും വൻതാടിയും മിശയും
ജൃംഭിച്ചീടിന ചുണ്ടുകൾക്കിടയിലാ സ്ഥൂലസ്ഫുരദ്ദന്തങ്ങളും
വമ്പിച്ചീടിന ദേഹമാസകലവും മൂടുന്ന രോമങ്ങളും
മുമ്പിൽച്ചിത്രമിവണ്ണമുണ്ടൊരു വികൃതാകാരെന്തു ജന്തുക്കളോ·

ഗോപാ—ഇവർ കാപ്പിരികളാണ- നല്ലഭ്യാസികളാണ- മുമ്പൊരിക്കൽ കുരുമൊളകും, നേന്ത്രവാഴക്കന്നും, അരിപ്പൊന്നും അയച്ചുകൊടുത്തതിന്ന കാശ്മീരരാജാവിവിടക്ക സമ്മാനമായയച്ചു തന്നിട്ടുള്ളവരാണ- ആറെണ്ണമുണ്ട- അടിയൻ ഇവരേക്കരേ വഴി നടത്തിക്കൊണ്ടുപോന്നിട്ടു "ബൊമ്പ" എന്നൊരു ദിക്കിൽ വെച്ചു ചില കച്ചിക്കാരുടെ കച്ചോടക്കപ്പലിൽക്കയററി സമുദ്രവഴിക്കാണിവിടെ എത്തിച്ചത.

മങ്ങാടൻ—ഏറാൾപ്പാട്ടിലെത്തുല്യപദവിയുള്ള കോഴിക്കോട്ടു നായരായ ഇദ്ദേഹം ഈ അവസരത്തിൽ ഈ ഒരു പുതിയ സൈന്യവുംകൊണ്ടുവന്നതു വളരെ ഉചിതമായി-

ഗൊപാ—(ശങ്കയോടുകൂടി) എന്താ ഇപ്പോൾ വിശേഷം?

മങ്ങാടൻ—അതൊക്കെ പിന്നെപ്പറയാം.

സാമൂരി—ആട്ടേ. ഇവരുടെ അഭ്യാസം ഏതൊരു മാതിരിയാണ്?-

ഗോപാ—അതോ, ഉണൎത്തിക്കാം.

എന്തെന്തായുധമെപ്പൊഴേതുവിധമാ
യേല്പിക്കിലുംപററുകി

ല്ലെന്നുംതൽക്ഷണ മിയ്യിവററ കളിയാ
കൈഞ്ഞങ്ങയാൽത്തട്ടമേ
സ്വന്തം കൈകാറമയക്കിയാലടവിലേ
തഭ്യാസിയേയുംമറി
ച്ചന്തത്തോട മടക്ക മിങ്ങിനെവെറു
ങ്കയ്യാങ്കളിക്കാരിവർ ൨൧.

സാമൂരി—ആ! ഹാ! എന്നാൽ ഇവരുടെ കളിയൊന്നു കാണണം. സംശയമില്ല.

ഗോപാ—എറാൻ, എന്നാൽ ഇപ്പോറത്തന്നെയാവുന്നതല്ലേ നല്ലതു? ഈ ആറക്കൂട്ടവും സന്തോഷിക്കട്ടേ.

സാമൂരി—അങ്ങിനെയാവട്ടേ.

മങ്ങാടൻ—നമ്മുടെ മാപ്പിളമാരിൽച്ചിലരും ഇവരിൽച്ചിലരും തമ്മിലാവട്ടേ അഭ്യാസപ്രയോഗം, അല്ലേ?.

ഗോപാ—ഓ ഹോ.

സാമൂരി— കൊള്ളാം, അതുകൊള്ളാം. (എണീററിട്ട)

* ചിരന്താനേ വാളുംപരിചയുമെട്ടത്തുള്ളമറയിൽ-
പ്പുരത്തിൻപ്രാക്കംനൽത്തടവുമടവും വെട്ടമിവയേ
ചിരന്തച്ചിൽത്തമ്മിൽപ്പൊരുതിവിരുതാംമാപ്പിളകളായ്
വെറുന്തൻകയ്യൊങ്കീപ്പരിഷയെതുകൊണ്ടാൽബ്ബഹുരസം.

ഉടനേ ഇവരേ ആയുധങ്ങളിലും ശീലിപ്പിക്കണം.

(എല്ലാവരും പോയി)

മൂന്നാമങ്കം കഴിഞ്ഞു.

---

## നാലാം അങ്കം.

---

(അനന്തരം കൊച്ചുണ്ണിത്തിരുമുല്പാടും ഭാര്യ നാരായണിയമ്മയും പ്രവേശിക്കുന്നു)

നാരായണി—ആട്ടെ. ഇവിടുന്നു കൊടുങ്ങല്ലൂൎക്ക പോയിട്ടുള്ള കഥയെന്താണ്?.

കൊച്ചുണ്ണി—അതോ. അവിടെയിപ്പോൾ—.

ആണുങ്ങൾവിട്ടതോറും
നാണംകൊണ്ടൊരു പെണ്ണിനെപ്പോലെ
വാണുപരം വീരായിത
മാണു പഠിക്കുന്നതെന്തുപറയേണ്ടു ൧.

നാരായണി—എന്ത്! ആണുംപെണ്ണും ഒരുപോലെയാണെന്നോ? എന്നാൽ പെടിക്കണം.

കൊച്ചുണ്ണി—ശരിയാണ. പക്ഷെ, കുറച്ചു ഭേദമുണ്ട. ആണുങ്ങളായുധങ്ങൊണ്ടാണ് വീരായിതം പഠിക്കുന്നത. പെണ്ണുങ്ങൾ വെറും മെയ്യിട്ടുകൈകൊണ്ടാണ.

നാരായണി—ആട്ടെ തമ്പുരാന്റെ സ്ഥിതിയെങ്ങിനെ? അതറിയാൻവേണ്ടിയല്ലേ ഇവിടുന്നങ്ങോട്ടു പോയത്?.

കൊച്ചുണ്ണി—ഇതുകൊണ്ടു തമ്പുരാന്റെ നിലയും ഊഹിക്കരുതേ? എന്തു പറയുന്നു! വിചാരിച്ചതുപോലെയൊന്നുമല്ലകാൎയ്യം!.

* ഈശ്വരീപതിതോററപാട കുറവൻ
കയ്യിൽപ്പെട്ടുംപാമ്പുപോ-
ലായതെന്തിനിയെന്നുമോൎത്തിതു കൊടുങ്ങ
ല്ലൂൎക്ക പോകുമ്പോൾ ഞാൻ
ഈശ്വരം, മതിയൊന്നു മാറിയവിടുന്നാ
ളെന്തുകേമൻ, വിഷം
പോയുകുറവിധത്തിലല്ല പകയു
ങ്കൊണ്ടാണുപാൎക്കുന്നതും ൨.

അവിടയ്ക്കു വലിയ പിൻബലമുണ്ടുതാനും. കരുതിയിരിക്കണം. ഈ വിവിരം ഞാൻ നമ്മുടെ വലിയ തമ്പുരാ

നെ ഉണൎത്തിക്കയും ചെയ്തു. എതെങ്കിലും അധികം താമസിക്കാതെ ഒരു വലിയ യുദ്ധവും കൂടി ഉണ്ടാവാനാണു വഴികാണുന്നത.

നാരായണി—അതു വിചാരിക്കുമ്പോളാണിനിക്കു പേടി.

കൊച്ചുണ്ണി—അതിന്നെന്താ പേടിക്കാനുള്ളത?.

നാരായണി—ഇവിടത്തെപ്പോലെയുള്ള വീരന്മാൎക്കു പേടിക്കാനൊന്നുമില്ലായിരിക്കാം. പക്ഷേ, എന്നേപ്പോലെയുള്ള ഭീരുജനത്തിന്നു ഭയന്തന്നെ.

കൊച്ചുണ്ണി—ഛെ ഛെ. അങ്ങിനെയല്ല, അല്ലേ! വീരപ്രിയേ! വിചാരിച്ചുനോക്കു.

* വീരൻവൈരിവധംകഴിച്ചുമുറിയേററാത്മ
പ്രിയൻവന്നിട്ട-
ന്നേരംചോരപകൎന്നപുഠംകിന്നരസം
വീരപ്രിയയ്ക്കില്ലയോ
സാരംഗാക്ഷി! മറിച്ചുഭീരുപടയിൽത്തോ-
റേറാടിയെത്തുംവരൻ
ചേരുമ്പോഠം മടവാർകളേപ്പരിഹസി-
ക്കില്ലേ? വെറുംദാസിയും ൩.

നാരായണി—അതൊക്കെശ്ശരിയാണ. എങ്കിലും യുദ്ധം എന്നുവെച്ചാൽ പ്രാണനേക്കൊണ്ടുള്ള ഒരു കളിയാട്ടമാണ. അതു വിചാരിക്കണ്ടേ?.

കൊച്ചുണ്ണി—അതു വാസ്തവന്തന്നേ. എന്നാൽ, പാലിയത്തു വലിയച്ചനും രാമേശ്വരത്തു നിന്നെത്തിയല്ലോ.

* ബുദ്ധികൂൎത്തനൃപമന്ത്രിവീരനും
ശക്തികൂടിയമഹീമണാളനും
ഒത്തുകൂടി,യിനിയെന്തെന്നയാ-
പത്തുകൂട്ടുകിലുമില്ലെടോഭയം ൪.

ആചാര്യനായ ചേന്നാസ്സു നമ്പൂരിപ്പാടും തിരുമുമ്പിലേക്കു പോയിട്ടുണ്ടു. ഇന്നവിടെ നല്ല ആലോചനയാവും. എന്തെല്ലാമാണെന്നു വഴിയേ അറിയാം. ഈ വർത്തമാനം എന്റെ സ്വാമിയായ മൂന്നാംകൂറു തമ്പുരാനെ അറിയിച്ചുവരാം.

നാരായണി—വേഗം വരില്ലേ?.

കൊച്ചുണ്ണി—ഉവ്വ് ഉവ്വ്. അകത്തേക്കു പോയ്ക്കോളൂ.

നാരായണി—അങ്ങിനെതന്നെ (പോയി)

കൊച്ചുണ്ണി—ഏതെങ്കിലും, ഒരു നല്ല യുദ്ധം നിശ്ചയം.

* കയ്യേ! വാളേ! കടുബലമൊടും കണ്ടശത്രുക്കളാംചെയ്യും
കയ്യേററത്തിൽക്കരുണകുറയുംനിങ്ങളാം കൺവെച്ചുനില്പിൻ
ചെയ്യേണ്ടുന്നാക്രിയകളുടനേ തമ്പുരാൻ തീർച്ചയാക്കും
വയ്യേ ഹിംസക്കിനിമടി നിനക്കെൻമനസ്സേ! നമസ്തേ

(പോയി) വിഷ്കംഭം കഴിഞ്ഞു.

(അനന്തരം വലിയ തമ്പുരാനും ചേന്നാസ്സു നമ്പൂരിപ്പാടും പാലിയത്തു വലിയച്ചനും ഇരുന്നുകൊണ്ടു പ്രവേശിക്കുന്നു)

ചേന്നാസ്സു—വലിയച്ചൻ പോയതിന്റെശേഷം ഇവിടെയുണ്ടായ വിശേഷങ്ങളൊക്കെ കേട്ടില്ലേ?.

പാലി—മട്ടു ചിലതൊക്കെക്കേട്ടു. കേട്ടേടത്തോളം വൈഷമ്യംതന്നേ. എന്താണെന്നല്ലേ?

* ധർമ്മം, കാര്യാവബോധം, പ്രജകളിലതിരഞ്ഞിഷ്ടം, നീതികളെട്ടും
മർമ്മം കാട്ടായ്ക, തൊട്ടുള്ളവനിപഗുണ വൻ
പേരമെൻ തമ്പുരാനും

ഇമ്മട്ടിൽക്കോടിലിംഗക്ഷിതിപനെ വെറുതേ
　　കീഴടക്കെന്നൊരൊററ
കമ്മത്തിൽത്തെററുപററീ നിജനിലകളതി-
　　ലൊട്ടമെന്നെൻെറപക്ഷം　　　　൩.

വലിയ—(ആലോചനയോടുകൂടി വിചാരം) എന്താണതു? ഏളമിലെ അഭിപ്രായന്തന്നെയായിരിക്കുമോ ഈ മഹാനും കണ്ടിരിക്കുന്നതു?.

പേന്നാസ്സ—അതെന്താണ?

പാലി—ഇതറിയാനത്ര വിഷമമില്ലെല്ലോ- കൊടുങ്ങല്ലർത്തമ്പുരാനു വലിയ ബന്ധുവായിട്ടുള്ളതു സാമൂതിരിപ്പാടാണ- എന്നാൽ, സ്വഭാവേന തന്നെ നമുക്കാ മഹാനേപ്പേടിച്ചുകൊണ്ടിരിക്കേണ്ടതാണ· എന്തുകൊണ്ടെന്നാൽ, അവിടുന്നത്യുത്സാഹിയുംശക്തനുമാണ- വിശേഷിച്ച,

* ബ്രഹ്മജ്ഞാനികളനവരതമനിശം
　　വേദംമുഴക്കുന്നൊരാ
ബ്രഹ്മസ്വാമ്യമുള്ളനല്ലശിവപേരു-
　　രെന്ന പുണ്യസ്ഥലം
ധമ്മം, നീതി, ബലം, പെരുത്തിവപെടുന്നൊൻ
　　തമ്പുരാനേയുമൂഠം-
കമ്മംകൊണ്ടു ജയിച്ചടക്കുവതിനാ-
　　ണാവീരനത്യാഗ്രഹം　　　　൧.

അതിന്നനുകൂലമായിത്തന്നേ,

* ഭാരതപ്പുഴയരുത്തിയുള്ളഭൂ-
ഭാരതന്ത്രമിഹ കയ്യിലാകിലും
പോരുകൊണ്ടധിക ലാഭമെന്നുമൂഠം
പ്പോരുകൊണ്ടു കരുതുന്നമന്ത്രിയും　　　　൨.

അങ്ങിനെയിരിക്കുമ്പോൾ, ഇത് "കേറാൻ പോകുന്ന കരങ്ങനൊരേണിവെച്ചു കൊടുക്കുക" എന്നായിത്തീന്നിരിക്കുന്നു. തീപ്പെട്ട വലിയതമ്പുരാനു ഈ ഒരു ചെറിയ രാജ്യം പിടിക്കാൻ ശക്തിയില്ലാഞ്ഞിട്ടാണോ ഇതിലേക്കു ഉത്സാഹിക്കാഞ്ഞതു? ഇതൊന്നും ഇവിടുന്നു കല്പിച്ചാലോചിക്കാഞ്ഞതെന്തേ?.

വലിയ—അപ്പോൾ ഇതൊന്നും അരുതു കരുതിയില്ല. ജയത്തിനൊരുവഴികണ്ടപ്പോൾ അങ്ങോട്ടുചാഞ്ഞു മനസ്സ്, എന്നേ പറയേണ്ടു. ചെറിയമേനോനും യുദ്ധത്തിനുതന്നെയായിരുന്നു അത്യുത്സാഹം.

പാലി—"വിൽക്കാശു കൊടുത്തു ചെമ്പുകാശു മാറുന്ന കച്ചോടം" എന്തിനു വിടകൊള്ളുന്നു. ഇതൊക്കെ അറിയുന്നേന്റെ ആലോചനക്കുറവാണു.

* ചൊല്ലേറും രാജമന്ത്രിസ്ഥിതിയെഴുമടിയൻ
കേവലം തീത്ഥയാത്ര
യ്ക്കല്ലേ ചാടിപ്പുറപ്പെട്ടതു, പണിപകരം
നോക്കിടുന്നായവന്നോ
കില്ലേതും വിട്ടുകിട്ടും രണലഹളരസം,
ചെറുവമാലോചനക്കു
യ്ക്കില്ലേററം മൂച്ഛകൂടും മതിയിലുമസിയിൽ
പ്രീതികൂടീടുമല്ലോ ൩.

ആട്ടേ, എളയതമ്പുരാൻ ആലോചനാബുദ്ധിയുള്ളാളാണല്ലോ. അവിടുന്നിതിന്നു വിരോധമായിട്ടു തിരുവെഴുത്തയച്ചിട്ടും മറുപടിപോലും കൊടുക്കാതിരുന്നതും ഇതുപോലെ മററൊരു സാഹസം എന്നല്ലേ പറയേണ്ടതു്?.

വലിയ—ജയം കഴിഞ്ഞതിന്റെശേഷമേഞാനാവത്തമാനം തന്നെകേട്ടുള്ളു. പിന്നെ മറുപടിയയച്ചിട്ടെന്താണുഫലം?

പാലി—എന്നാൽ, അതും അടിയന്റെ അടിക്കിടാവിന്റെ യുദ്ധഭ്രാന്തിന്റെ ഒഴുക്കിലൊലിച്ചുപോയിരിക്കാം.
ചെ ചെ:- അതൊട്ടും നന്നായില്ല. അവിടെയ്ക്കെന്തു തോന്നും?.

ചേന്നാസ്സ—ശരിയാണത. മുമ്പേ തന്നെ എളയരാജാവു ന്നേ ഇവിടുന്നത്രെ ആദരിക്കുന്നില്ലെന്നും മറവും ഒരു കിംവദന്തിയുണ്ട.

വലിയ—കിംവദന്തിയോ? എന്താണിങ്ങിനെയൊരു ജനശ്രുതിയുണ്ടാവാൻ കാരണം?.

പാലി—അതടിയൻ വിടകൊള്ളാം. ഇവിടുന്ന അനന്തരവന്മാരെയൊക്കെ ഒരു നിലയിലാണ വിചാരിച്ചു വരുന്നത. എന്നാൽ,

* സ്വാന്തം താവഴി വിട്ടകന്നുമരുവും
ഭായാദിവൎഗ്ഗത്തെയ-
ത്യന്തംനന്മയൊടാദരിക്കണമവ-
ൎക്കെല്ലാക്കവാൻ ദുൎഘടം
എന്തെന്നില്ല പെരുത്തതുത്തവരുമീ-
സ്വത്തിന്റെ കാൎയ്യത്തിലാ-
രെന്തെന്നിവക നോക്കിടാതിടയുമേ,
ലോകത്തിൽ വിത്തംവിഷം ൧൦.

വലിയ—ശരിയാണത. ഞാനീവിഷയത്തിൽക്കുറച്ചുദാസീനത കാണിച്ചിരുന്നു.

ചേന്നാസ്സ—എന്തിനധികംപറയുന്നു? ഇവിടുന്ന ഇരു തെക്കേക്കോവിലകത്തേക്ക മാത്രമേ രാജ്യാവകാശമുള്ളു എന്നാക്കിത്തീൎക്കുവാൻ നോക്കുന്നുണ്ടെന്നും കൂടി സംസാരമുണ്ട.

പാലി—(ശങ്കയോടുകൂടി) അ് ഹാ! ഇതിനെന്താ സംഗതി?.

വലിയ—(പുഞ്ചിരിയോടുകൂടി) അതോ? ഇവിടെമഹാജ്യോതിഷിയായ ഒരു തെലുങ്കശാസ്ത്രികൾ വന്നിരുന്നു. ആയാളെക്കൊണ്ടു കുഡുംബ സംബന്ധമായിട്ടൊരു പ്രശ്നം വെപ്പിച്ചതിൽ, "ഇനിക്കുറഞ്ഞും വർദ്ധിച്ചും ഇരിക്കുന്ന ഈ കൊച്ചിരാജ്യത്തിന്റെ ആധിപത്യം ഈ തെക്കേക്കോവിലകത്തേക്കുമാത്രമായിത്തീരു"മെന്നും "പിന്നെക്രമംകൊണ്ടു് ഈ രാജ്യം കച്ചോടക്കാരായി ദ്വീപാന്തരത്തിൽനിന്നു വന്നിറങ്ങീട്ടുള്ള ചില വെള്ളക്കാരുടെ കീഴിലായിപ്പോകു"മെന്നും മററും ആയാൾ ഫലം പറകയുണ്ടായി.

പാലി—ശരി. പിന്നേ, "കോവിലകത്തുമന്ത്രം കൊടിക്കൽപ്പാട്ടു്" എന്ന നിലയിലായിരിക്കും അല്ലേ? ഏതെങ്കിലും, ഇതു വലിയ അനർത്ഥമായിത്തീരും നിശ്ചയം. എന്താണെന്നല്ലേ?

* യുവനൃപനിതറിയുമളവീ
യ്യവനിലഭിക്കേണ്ട വഴിവിചാരിക്കും
അവശമഗജലധി നായക
നവർകളെ യെങ്ങാനുമാശ്രയിച്ചേക്കും ൧൧.

വലിയ—അങ്ങിനെ വരുമോ? അതുണ്ടാവില്ല. ആയാളുത്ര വിഢ്ഢിയല്ലല്ലോ.

പാലി—അല്ല. എല്ലാംകൊണ്ടും അതിപ്രബലനായ സാമൂതിരിപ്പാടു യുദ്ധത്തിന്നു വന്നാൽ വേണ്ടത്തക്ക ഒരുക്കങ്ങൾ ചെയ്യാനിവിടെ വൈകിയിരിക്കുന്നു.

* മങ്ങാടനാണവിടെ മന്ത്രി മഹാസമർത്ഥൻ
ചങ്ങാതി ഭേദവിധിനോക്കിയൊരുക്കമാള്യം.
ഇങ്ങായതൊന്നുമറിയാതെയടങ്ങിവാണാൽ
മങ്ങാതെ വൈരികൾവളഞ്ഞിഹ നാടുനേടും ൧൨.

ചേന്നാസ്സ—ശരിയാണ വലിയച്ചൻ പറയുന്നത. ഉദാസീ
നത ഒട്ടും കണക്കല്ല.
വലിയ—അതിനെന്താ? "ഭേദത്തിന്നെന്തു ഭേദം" എന്ന
ല്ലേ നീതി? നമുക്കും ചില വിദ്യകളൊക്കകതന്നേ.
പാലി—എറാൻ. പക്ഷേ കാലം അതിക്രമിച്ചിരിക്കുന്നു.
വലിയ—ഇല്ല, അതിന്നു വഴിയുണ്ട.
പാലി—എന്താണത?.
വലിയ—അതു പറയാം,

* എളംകൂറം സാമൂരിയുമൊരു മലന്തക്കവഴിപൊ
ക്കളംകേറുന്നാടക്കാർ മരണമണയുംവണ്ണമവിടേ
തിളയ്ക്കുംവിദ്വേഷസ്ഥിതിയിൽ നിലവാണായെളമിലേ
ത്തളയ്ക്കുന്നു വെള്ളാട്ടരനൃപതി നീതിക്കയറിനാൽ ൧൩.

പാലി—ഇതടിയനും കേൾക്കയുണ്ടായി. പക്ഷേ, അങ്ങോ
ട്ടോ ഇങ്ങോട്ടോ നീതിക്കയറുകൊണ്ടു കെട്ടിയിരിക്കുന്ന
തെന്ന അടിയനു തീച്ച്യായിട്ടില്ല.
വലിയ—അതു സംശയിക്കാനില്ല. എന്താണെന്നല്ലേ?

* മുമ്പേ വെള്ളക്കനാരിയ്ക്കുവശതര മെളം
കൂറുതോല്ക്കുന്നവെന്നായ്
ത്തൻപേരിൽബോദ്ധ്യമായിട്ടടവെഴമവിട
ന്നങ്ങു കേറീക്ഷണിച്ചു
വൻപേറുന്നോര സാമൂതിരിയൊടുപൊരുതാ
നാവതല്ലായ്കകൊണ്ടി
ട്ടൻപേലും ശത്രുപക്ഷത്തെയുമൊടുവിലെളം
കൂറുചെന്നാശ്രയിച്ചു ൧൪.

അങ്ങിനെയാണെന്നുമായിട്ടുള്ളത.
പാലി—എറാൻ. അതൊക്കെശ്ശരിയാണ. എങ്കിലും അടി
യന്നു വിശ്വാസം വരുന്നില്ല. (വിചാരം) ഇദ്ദ വത്മാ

ന്നു കേട്ടപ്പോൾ തന്നെ, വെള്ളാട്ടരെത്തമ്പുരാനോടു കലതിയിരിക്കുന്നമെന്നറിയിപ്പാൻവേണ്ടി ഞാനൊരാളേ വിട്ടിട്ടുമുണ്ടു.

ചേന്നാസ്സ്—ഇതു പെറുതേയുള്ള ശ്ശങ്കയല്ലേ? വിചാരിച്ചു നോക്കൂ.

* കളങ്കം കൂടാതുള്ളൊരു പരമശുദ്ധപ്രകൃതിയാ
മെളംകൂറോ, നീതിച്ചതിമമത കാട്ടനുപലനാൾ
ഉളളതെല്ലാം കാണും വെളിവുടയവെള്ളാട്ടരെ നൃപ
ന്നൊളപ്പത്തിൽപ്പററാ, ഉദ്ധമപരമന്ത്രവിധികൾ ഫല.

വലിയ—നമ്പൂരിപറഞ്ഞതു കാൎയ്യമാണ- എന്നുതന്നെയല്ല, വെള്ളക്കനാരിയുടെ സഹായംകൊണ്ടാണദ്ദേഹം ആ മലയുടെ കാൎയ്യത്തിൽ ഒരുവിധം മടങ്ങാതെ നിന്നതും. അതൊക്കെക്കേവലം മറന്നു കൃതഘ്നത കാണിപ്പാനെളംകൂറിനു ധൈൎയ്യം വരില്ല- സംശയമില്ല.

പാലി—(വിചാരം) മങ്ങാടന്റെ നീതികളെന്തെല്ലാമാണെന്നും എങ്ങിനെയെല്ലാം കലാശിക്കുമെന്നും ആൎക്കും ഊഹിച്ചുകൂടുന്നതല്ല- (സ്പഷ്ടം) ആട്ടേ, നമുക്കു സൈന്യം ശേഖരിക്കുന്നതിനെപ്പററി ആലോചിക്കുക.

വലിയ—അതിലേക്കിവിടെ വേണ്ട കരുതലൊക്കെച്ചെയ്തുവെച്ചിട്ടുണ്ടു- ഒന്നാമതു നമുക്കു, പാലക്കാട്ടിരിക്കോമ്പിയച്ചന്റെ സൈന്യത്തിൽനിന്നാണ വലിയ ഒരു സഹായം കിട്ടുവാനുള്ളതു- അതിന്നവിടയ്ക്കു ഉടനേ അയച്ചിട്ടുണ്ടു, മറുപടിയും കിട്ടി.

എന്നാൽ കമ്മാള കൌണ്ടപ്പടകളൊടു സമം
കൊച്ചിയച്ചൻ സഹായ
ത്തിന്നാശ്ശുന്നെത്തുമല്ലോ മമതയൊടുമുദ്ധം
നാലു നാളിന്നകത്താൻ

പാലി— മന്നാണെൻപക്ഷമീസ്സംഗതിയെ മതിമയ
കന്ന മങ്ങാടനോൎത്തീ
ലെന്നാൽക്കാൎയ്യംഫലിച്ചു, വിൎത്തനെവനതിൽ
കണ്ണുവെച്ചാൽച്ചതിച്ചു എന്നു.

വലിയ—എന്ത്? ആയാളെ ഇത്ര ശങ്കയോ? പിന്നേ- വെ ള്ളക്കനാരിയും, എളംക്രൂറിനോടൊന്നിച്ചു, നമുക്കു സഹാ യിപ്പാൻവേണ്ടി അവരവരുടെ സൈന്യങ്ങളോടുകൂടി യെത്തിക്കൊള്ളാമെന്ന അവിടന്നുതന്നെ ദൂതനേ ഇ ങ്ങോട്ടയച്ചിട്ടുണ്ടു.

മഹാരണത്തിന്നതു മീനമക്കു
സഹായമാ മേററവുമെന്നുറയ്ക്കാം

പാലി— * ഇഹാമി മങ്ങാടനെട്ടത്തതന്ത്ര
വിഹാരമില്ലെങ്കിലതും നടക്കും. എ.

വലിയ—ഇതുരണ്ടിന്നും പുറമേ നമ്മുടെ കീഴിലുള്ള പറവൂർ, ആലങ്ങാടു, മുതലായ നാടുകളിലേ രാജാക്കന്മാരും ആ റനാട്ടിൽപ്രഭുക്കന്മാരും, അവരവരുടെ സൈന്യങ്ങളോ ടുകൂടിത്തെയ്യാറുണ്ടു.

പാലി—(വിചാരം) ഇവരുടെയിടയിൽ മങ്ങാടന്റെ മന്ത്രം കടന്നുകൂടിട്ടുണ്ടാവില്ല- (സ്പഷ്ടം) മല്ലാവുപുഴ മുതലായ കിഴക്കൻ ദിക്കുകളിലേ കൎത്താക്കന്മാരും ഒരുങ്ങിട്ടുണ്ടാ യിരിക്കും- ഇല്ലേ?.

വലിയ— ഉണ്ട് ഉണ്ട്.

പാലി—കരിങ്ങമ്പിള്ളി, ചവറശ്ശി, മാരാമിററം, ഈ നമ്പൂ രിപ്പാടന്മാരുടെ കീഴിലുള്ള ഗ്രാമണിപ്പടയോ?.

വലിയ—അതു പിന്നെപ്പറയാനുണ്ടോ?.

* നാമത്രേ കേരളത്തിന്നധിപരെയവരോ
ധിയ്യു മാററിടുകിങ്ങീ-

കൈമുഖ്യം പണ്ടുപണ്ടുള്ളതുപരനിതിനാ-
ണ്ടു മാററംവരുത്താൻ
ഈ മട്ടോരോന്നുമന്ത്രിച്ചതിപടുതപെടും
ഗ്രാമണിക്കൂട്ടർ പോരിൽ
സ്സാമൎത്ഥ്യംകൊണ്ടുവാളും പരിചയുമരികിൽ
ച്ചേൎത്തു സന്നദ്ധരത്രേ ഫ്വ്യ.

ചേന്നാസ്സ—ഇവർ പണ്ടുപണ്ടേ ചേരമാനെപെരുമാളന്മാൎക്കും മുമ്പേ, കേരളം രക്ഷിച്ചു വാണിരുന്ന മഹാ കുലീനന്മാരാണല്ലോ.

പാലി—വല്ലൂം തമ്പാക്കന്മാർ തിരുമുല്പാടന്മാർ ഇവരുടെ ക്ഷത്രിയപ്പടയോ?.

വലിയ—അതു നമ്മുടെ കൊച്ചുണ്ണിയുടെ കീഴിലാണല്ലോ. പിന്നെ ശൂദ്രന്മാർ, നസ്രാണികൾ, കുടുമ്മികൾ, ഈ മൂന്നു വൎഗ്ഗക്കാരും തെയ്യാറുണ്ടു.

പാലി—ആട്ടെ. പുലാമ്പിള്ളികുറുപ്പന്മാരുടെ കീഴിലുള്ള ചേൎത്തലനായന്മാരുടെ പടയോ?.

വലിയ—ആ നായന്മാരൊക്കെ മരുങ്ങിനില്ക്കുന്നുണ്ടു. കുറുപ്പന്മാരുടെ കഥ സംശയമാണ്.

പാലി—എന്താണതു്?.

വലിയ—കൊടുങ്ങല്ലൂർ നാട്ടിന്നേ സംബന്ധിച്ചാണു യുദ്ധം എങ്കിൽ അവരില്ല. അങ്ങിനെയല്ലേ, കരാറുള്ളതു്?

ചേന്നാസ്സ—അവരിന്നും പണ്ടത്തെ ക്രൂറുവിടാതെ നില്ക്കുന്നു, ആട്ടേ. കൊടുങ്ങല്ലൂൎക്കാരേതുനിലയിലാണു്?.

വലിയ—അവരെ ഈ വിവരം അറിയിച്ചിട്ടേ ഇല്ല. എന്താണെന്നോ?.

* പതിനെട്ടരാകുളംവരെ
യതിരിട്ടോരുനാട്ടകംപിടിച്ചാലും

ആതിലുള്ളനാട്ടുകാരും
ക്ഷിതിപനുമിടയിൽത്തിരിഞ്ഞിടഞ്ഞേയ്യും എന്നു.

അങ്ങിനെയല്ലേ?.

പാലി—എറാൻ, അവിടുന്നല്ലേ ഈ വരാൻ പോകുന്ന യുദ്ധത്തിന്റെ ഉത്ഭവന്തന്നെ. എന്നാൽ, അറിയിച്ചില്ലെങ്കിലും അവർ യുദ്ധത്തിന്നു വരാതിരിക്കില്ല. പക്ഷെ, മറു ഭാഗത്താണെന്നേ ഉള്ളൂ. പിന്നേ?.

വലിയ—പിന്നെ, നമ്മുടെ നാട്ടിലുള്ള വടക്കരുടെ കഥയാണ്. അവരേ, കൈക്കൂട്ടിച്ചേർത്ത ഒരു വലിയ പടയൊരുക്കുവാൻ എളമിലേക്കെഴുതിയയച്ചിരുന്നു.

പാലി—(ശങ്കയോടുകൂടിച്ചിരിച്ചുകൊണ്ടു) ആഃ ഹാഃ! എന്നിട്ടോ?.

വലിയ—ആ വിഡ്ഢാൻ അതിന്നൊന്നും മറുപടിയയച്ചില്ല.

പാലി—(സംഭ്രമത്തോടുകൂടി) എന്തു?.

വലിയ—വരട്ടേ, കേൾക്കു. എന്നാൽ, എഴുത്തുകൊണ്ടുപോയ ആളോടിങ്ങിനെ പറഞ്ഞു.

പാലി—എങ്ങിനേ?.

വലിയ—"ഞാനെഴുതിയയച്ചതിന്ന് അവിടുന്ന മറുപടിയയച്ചില്ലെല്ലോ. അതുകൊണ്ടു, ഇതിന്നു ഞാനും മറുപടിയയക്കുന്നില്ല. പക്ഷേ, കാൎയ്യമിവിടെക്കരുതാതിരുന്നാൽ കണക്കല്ലല്ലോ.

* കേളത്തച്ചൻ പ്രധാനിത്തലവനിഹതല-
        പ്പിള്ളിനാട്ടാരെയെല്ലാം
നീളെത്താൻ ചേൎത്തുചേലക്കരെയടവുപടി-
        പ്പിച്ചു പാലിച്ചിടുന്നു
ആളെത്രെയുണ്ടതാവോ ശിവപുരിയിൽ വിശേ
        ഷിച്ചു മൂരാളമഖ്യൻ

മേളത്തിൽ ക്കൂട്ടിടുന്നുണ്ടൊരുപടയെ യതി-
ഞ്ഞോറവു ഞാനുംഛരിയ്ക്കും ൨൦.

അതുതന്നെ പോരാ,

* കക്കാട്ടുകാരണോർപ്പാട്ടു തൽക്കാലം ചേർത്തസേനയും
ഛക്കാതിരിക്കില്ലെൻകീഴിൽനില്ക്കാനാണായതുംതരം ൨൭.

അവിടുത്തെതസ്സ്വവയൊക്കെ മൂന്നാമിലേ സേനാധി
പത്യത്തിൻ കീഴിലാണല്ലൊ നില്ക്കുന്നതു. എന്നാൽ, ഈ മൂ
ന്നു വകയായ വടക്കൻ പടയൊക്കെ, ഞാൻ തന്നെ ഛരി
ക്കുന്നുണ്ടു" എന്നാണു പറഞ്ഞു വിട്ടതു.

പാലി—(വിചാരം) ഇതുകൊണ്ടു രണ്ടു വിധത്തിലും വി
ചാരിക്കാം.

* വിരുതനെളയതമ്പുരാൻ വിരോധി-
പ്പുരിഷയൊടൊത്തു തിരിഞ്ഞുവെന്നുമോക്കാം
കരുതലൊടഥവാ, മുറയ്ക്കുനാട്ടിൽ
പ്പെരിയഗുണത്തിനൊരുങ്ങിയെന്നുമോക്കാം ൨൨.

എങ്ങിനെയാണാവോ? ദൈവവിധിപോലെവരട്ടെ.

വലിയ—ഇങ്ങിനെയൊക്കെ ഇവിടെ ഒരുങ്ങിയിരിക്കുന്നു.

* ഇന്നെന്നാൽക്കോമ്പിയച്ചൻ, കൊടിയനൃപതിവെ-
ള്ളാട്ടരെയ്ക്കുള്ള നാഥൻ,
പിന്നെപ്പാരംമിടുക്കുള്ളെളയനൃവര, നീ
മൂവ്വരും ചേർത്തസൈന്യം
എന്നല്ലിങ്ങുള്ള തെക്കൻപടകളിവകളൊ-
ന്നിച്ചു കൂടുന്നതായാ-
ലൊന്നല്ലഞ്ഞൂറു സാമൂതിരി വരികിലുമേ
ലെശവും കൂസലില്ല ൨൩.

ചേന്നാസ്സു—ഇതു വാസ്തവമാണു.

പാലി—എല്ലാം ഈശ്വരാനുഗ്രഹംകൊണ്ടു ഗുണമായ്വരട്ടെ.
ചേന്നാസ്സ—അങ്ങിനെതന്നെയാണത.

* കേവലം പൌരുഷം തുച്ഛം ദൈവം നമുക്കു കാരണം
ദൈവാനുകൂല്യമുണ്ടാവാൻ ദേവാച്ചനതുടങ്ങണം ൨൮.

വലിയ—നമ്പൂരി പറഞ്ഞത കാൎയ്യമാണ.
പാലി—എന്നാൽ, അതിന്നു വേണ്ടതൊക്കെ ഒരുക്കിക്കട്ടെ.
വലിയ—അങ്ങിനെതന്നെ.

* പരക്കെ ലോകൎക്കു ശുഭാശുഭങ്ങളാംതൻ
പരമ്പരയ്ക്കൊത്ത ഫലംകൊടുക്കയോലാം
പരസ്പരം ദുഃഖസുഖങ്ങളാം മാററിമേ
പരം ഭവല്പ്രേയസി നന്ദനാംകമേ ൨൯.

(എല്ലാവരും പോയി)

നാലാമങ്കം കഴിഞ്ഞു.

---

## അഞ്ചാം അങ്കം.

(അനന്തരം തൃശ്ശിവപേരൂർ വാദ്ധ്യാനും നെടുമ്പുരക്കൽ കരിപ്പാലയും പ്രവേശിക്കുന്നു)

വാദ്ധ്യാൻ—ഈ തൃശ്ശിവപേരൂർപ്പട്ടണം ആകപ്പാടേ ബഹു ഭയങ്കരമായി തീൎന്നിരിക്കുന്നു നോക്കൂ.

* കൊക്കാലെക്കൊടികാട്ടിടുന്നു കൊടുതാ-
യ്ക്കൊച്ചിക്ഷിതീശൻറയാ-
ത്തെക്കൻദിക്കിലമന്നു ക്രുധപെരുകി-
ക്കൂട്ടുന്നക്രൂരൻപട
ഇക്കാണുന്നവരോ വടക്കു കയറിപ്പോരിൽ
ജ്ജയംനേടുവാൻ

മുഷ്കരാണ്ടങ്ങിനെകാത്തിടുന്നു പതിയാം
    മൂന്നാമിലേക്കല്ലനാ ൮.

അതിന്റേറയും പുറമേ,
  * ധീരതചത്തോ ടസംഖ്യമാളുകളിട
      ന്പുറപ്പിട്ടിരട്ടച്ചിറ-
    ത്തീരത്തോതമതന്നതുണ്ടെളുയ
      രാജാവിന്റെസേനാജനം
    തീരെ ത്തന്നെയെതുത്തു ശത്രുകല
      മന്മൂലംമുടിച്ചിടുവാൻ
    ക്രുറൊത്താത്തിതമേന്നിയാതതവാൻ
      കാകന്നിതാക്രൂട്ടതം ൯.

ഈ ഭാഗത്തിങ്ങിനേ- ഇനി മറേറഭാഗത്തും,
വീയ്യർപ്പാലത്തിനങ്ങേപ്പുറമൊതനിരയായ്
    വൻകടൽക്കൊക്കമാറ
ങ്ങിയ്യഗം ഹന്ത! സാമൂതിരിയുടെഭടരാ
    യിട്ടസംഖ്യം ജനങ്ങൾ
കയ്യുക്കേറം വെറുംമ്മാപ്പുമുക ളിളകിടും
    കാപ്പിരിക്കൂട്ടരെന്നും
ചെയ്യുന്നാത്തിയ്യർ മേനോപ്പരിഷ പലവിധം
    ജാതിയുണ്ടായതിങ്കൽ ൰.

അതുകൂടാതേയും—
  * ഏറാടിപ്പടവെട്ടുമെന്നുമതലാം
      ഭോലവീരക്കെഴും
    പോരാടിപ്പലപാടുപാടവമെട്ട-
      ത്തിടുന്ന നാടൻപട
    പോരാപിന്നെയുമാക്കറപ്പടികൊട്ട-
      ങ്ങല്ലൂർബ്ഭടന്മാർകളും

നെയെങ്കിലും, ഒരുവിധം ഇവിടുത്തെക്കാണ്മാൻ സംഗതി വന്നത അടിയന്റെ ഭാഗ്യം!

സാമൂരി—ഇങ്ങിനെയായാലേ പരസ്പരം കിണ്മാൻ പററുള്ളൂ എന്നു വന്നപ്പോൾ, ദൈവം ഇതിന്നു സംഗതിയാക്കി. ഈയ്യിടേ സേതുസ്സ്നാനത്തിന്നു പോയിരുന്നു, ഇല്ലേ?

പാലി—എറാൻ.

സാമൂരി—ഈവസ്സേതുസ്സ്നാനത്തിന്റെ ഫലം ഇനിക്കാണ കിട്ടിയത.

പാലി—എറാൻ, അടിയൻ ഇവിടുത്തെ വിചാരിച്ചുകൊണ്ടുതന്നെയാണ സേതുസ്സ്നാനം ചെയ്തത. അടിയനേ ഇവിടുന്ന് സ്വന്തം മങ്ങാട്ടച്ചനേപ്പോലെ ഒരാളായിട്ട തിരുമനസ്സിൽക്കരുതിയാൽ നന്നായിരുന്നു.

സാമൂരി—യൈ! അതു പറയാനില്ല. മങ്ങാടനേപ്പോലെ എന്നല്ല, അതിലധികമായിട്ടാണ ഞാൻ കരുതിവരുന്നത.

പാലി—എന്നാൽ, ഇനി അടിയൻ, രാജ്യകാൎയ്യങ്ങളെപ്പററിക്കുറച്ചൊന്നു വിടകൊള്ളുവാൻ അനുവാദം ചോദിക്കുന്നു.

സാമൂരി—അതിന്നനുവാദം ചോദിപ്പാനുണ്ടോ? നിങ്ങൾക്കരണ്ടാൾക്കും ഇതിന്നു പൂൎണ്ണമായ സ്വാതന്ത്ര്യമുണ്ടല്ലോ.

പാലി—ഇവിടുന്നു മങ്ങാട്ടച്ചനേ കൊച്ചിയിൽ വലിയതമ്പുരാന്റെ തിരുമുമ്പിലേക്ക ഒരു കാൎയ്യത്തിന്നയച്ചുവല്ലോ. അദ്ദേഹം അവിടേ വിടകൊണ്ടപ്പോൾ അടിയനും കൂടെയുണ്ടായിരുന്നു.

സാമൂരി—ശരി-നന്നായി- നിങ്ങളൊന്നിച്ചുണ്ടാവണമെന്നു, ഞാൻ മോഹിച്ചിരുന്നു.

പാലി—"ഇവിടുന്ന കൊടുങ്ങല്ലൂർ നാട്ടകം പതിനെട്ടരാകളുംവരേയും അവിടുത്തേ രാജാവിനേജ്ജയിച്ച പിടിച്ചടക്കിയല്ലോ. എന്നാൽ, കൊടുങ്ങല്ലൂർക്കോവില് എന്റേ സ്വാതന്ത്ര്യമാകകൊണ്ട ഇനിക്കുവേണ്ടി ആസ്ഥലം അ

രാജാവിനുതന്നേ തിരിയേവിട്ടുകൊടുത്താൽ കൊള്ളാമെന്നു ഞാൻ ഇവിടുത്തോടു സവിനയം അപേക്ഷിക്കുന്നു'' എന്നു സാമൂതിരിപ്പാട കല്പനയായിരിക്കുന്നു, എന്നാണ അദ്ദേഹം വലിയതമ്പുരാനേ ഉണൎത്തിച്ചത്.

സാമൂരി—ശരി- പിന്നേ?

പാലി—അതിൻെറമറുപടി ഇവിടെവന്നുണൎത്തിപ്പാൻ അടിയനേയാണ വലിയതമ്പുരാൻ കല്പിച്ചയച്ചിട്ടുള്ളത.

സാമൂരി—(ആദരവോടു കൂടി) അഃ ഹാഃ! എന്താണവിടുത്തെ മറുപടി?

പാലി—"മങ്ങാടൻ ഇവിടെവന്നു പറഞ്ഞപ്രകാരം ഇവിടുന്ന അപേക്ഷിക്കുന്നുണ്ടെങ്കിൽ, അതിനേ ഞാൻ ആദരവോടെ ബഹുമാനിക്കുന്നു. എന്നാൽ, ഇതൊന്ന ഇവിടുത്തെ ഓൎമ്മപ്പെടുത്തുന്നു. എന്തെന്നാൽ,

* ഓരോരാജ്യംഭരിക്കും നൃപതികൾ സമവൃ-
ദ്ധ്യോഗവും നേടുവാനായ്
പ്പോരോ നീതിസ്സൂചേയന്നപരമുറകളോ
ചെയ്യുമാറുണ്ടുപണ്ടേ
നേരോടേ നേടിവെച്ചോരവനിതിരിയവേ
നാടകുമാറില്ല പാരിൽ
പ്പേരോടും പ്രൌഢശൈലാംബുധിപതിയിവിടു
ന്നൊന്നതിവണ്ണം കഥിപ്പാൻ വൃ.

അതുകൊണ്ട, ഇവിടുന്ന ഈ കാൎയ്യത്തിൽ കേവലം ഉദാസീനൻെറ നിലയിലിരിക്കുന്നതാണ ഇനിക്ക സന്തോഷം. ഇനി ഇവിടുത്തെ അഭിപ്രായം അറിഞ്ഞതിന്നുശേഷം കാൎയ്യങ്ങൾ തീൎച്ചപ്പെടുത്തിക്കൊള്ളാം. എന്നാണ കല്പിച്ചയച്ചിട്ടുള്ളത.

സാമൂരി—കൊള്ളാം- അവിടുത്തെ മറുപടി ന്യായമാണ-

എന്നാൽ, ഇതിലെന്താണിനി ഞാൻ ചെയ്യേണ്ടത?- നിങ്ങാംതന്നേ വിചാരിച്ചുനോക്കു.

* കൊടുങ്ങല്ലൂർക്കോവില്കളിവ്വിധമൊരാപത്തണകിലും
ഉടങ്ങില്ലൊന്നും തൽപ്രശമവിധി നാമെന്നുവരികിൽ
നടങ്ങും ലോകേശപ്പരിഷയെഴമെൻപൂൎവ്വന്മപരി
ഞൊടുങ്ങും ലോകക്കാശ്രിതജനപരിത്രാണഗുണവും ൯.

അതുകൊണ്ട, ഏതെങ്കിലും ഇനി ഇക്കാൎയ്യത്തിൽ യുദ്ധം വെട്ടിനോക്കുകതന്നേ, അല്ലേ?.

പാലി__അടിയന്റെ അഭിപ്രായത്തിൽ ഒന്നേ ഉള്ളു- വലരെ വീരന്മാരെ നശിപ്പിക്കുന്ന യുദ്ധം കൂടാതെ കഴിഞ്ഞാൽ നന്ന്.

സാമൂരി__ഇവിടെയും വീരഹത്യയ്ക്കൊട്ടും ആഗ്രഹമില്ല- വല്ലവിധവും വിചാരിച്ചകാൎയ്യം സാധിക്കണം എന്നേയുള്ളു.

പാലി—വലിയതമ്പുരാൻ തിരുമനസ്സിലെക്കും യുദ്ധത്തിനൊട്ടും മനസ്സില്ല- എന്നാൽ, പിടിച്ച രാജ്യം വിട്ടുകൊടുക്കുക, അതോ ഈ അവസരത്തിൽ, എന്നുവരുമ്പോഠം,

* കൂടിച്ചേൎന്നിളകംപെരുമ്പടപെടും
സാമൂതിരിപ്പാട്ടിലേ
പ്പേടിച്ചേററവുമൂററമററവശനായി
കൊച്ചിയിൽത്തമ്പുരാൻ
നേടിച്ചേൎത്തുപിടിച്ച നല്ലൊരുകൊട
ങ്ങല്ലൂരനാടൊക്കയും
കൂമിച്ചെയ്യുസമൎപ്പണം, പലരുമീവണ്ണം
പറഞ്ഞീടുമേ ൨൦.

അതാണവിടയ്ക്കു പേടി-

സാമൂരി__ശരിയാണത- വീരന്മാക്ക് പേടിക്കേണ്ട വിഷയമാണത- ഇനിക്കും ഇതുതന്നേയാണധികം വിചാരം.

പുറപ്പെട്ടപേരുമ്പടയൊടൊരു കാൎയ്യത്തിന്നതിനി-
ങ്ങുറപ്പൊട്ടുംകിട്ടാതിടയിലിഹ സാമൂരിവെറുതേ
വിറപ്പിക്കും കൊച്ചിപ്പടയുടയവാറ്കമ്പിളകിയു-
ള്ളുറപ്പിൽത്തെററിപ്പോയിതിപ്പിലർ ചിലത്തുംമൊഴിവിഷം

അതുകൊണ്ടു, ഇനിക്കും വിചാരിച്ചകാൎയ്യം സാധിച്ചല്ലാതെ പിൻവലിച്ചുകൂടാ. അല്ലെ, അങ്ങിനേയല്ലെ?.

പാലി—ഏറാൻ, കല്പിച്ചതു കാൎയ്യമാണ. എന്നാൽ, കുറച്ചു യുദ്ധം നടക്കട്ടെ, എന്നൊ? എന്താണടിയൻ അവിടെ ചെന്നുണൎത്തിക്കേണ്ടത?.

സാമൂരി—(ചിരിച്ചുകൊണ്ടു) അതൊ?.

* പിടിച്ചരാജ്യം തിരിയേക്കൊടുത്താ
ലിടിച്ചിലാംപ്രൌഢനിലക്കുപക്ഷേ
തടിച്ചസൈന്യത്തൊടിതിന്നു മാനം
നടിച്ചുവന്നിജ്ജനമെന്തുചെയ്യും ൧൨.

അതുകൊണ്ടു്—

* ജനിച്ചവംശത്തിനുദഗ്ര്യശസ്സു
കനിച്ചുകെട്ടാനിടയാക്കിടാതേ
ഇനിച്ചലംവിട്ട ഫലാപ്തിയോളം
തനിച്ചപോരേഗതി, നൊമ്മൾക്കിതിൽ

പാലി—ഏറാൻ, അങ്ങിനെതന്നേ. എന്നാൽ അടിയൻ—
(എണീക്കുന്നു)

സാമൂരി—അങ്ങിനെയാട്ടെ (ഉറക്കെ) ആരവിടേ?.

മങ്ങാടൻ—(പ്രവേശിച്ചിട്ടു) ഏറാൻ, അടിയനുണ്ടു്.

സാമൂരി—ഈ രാജമന്ത്രിയേ വേണ്ടതുപോലെ സൽക്കരിച്ചിട്ടുകോവിലകത്തു കൊണ്ടാക്കുകതന്നേ.

മങ്ങാടൻ—ഏറാൻ. (രണ്ടാളും പുറത്തിറങ്ങുന്നു)

സാമൂരി—(വിചാരം) ഈ മന്ത്രി മഹാ കേമൻ! ഈയ്യാം ഇവിടെ അടുത്തുണ്ടാനുമുണ്ടെങ്കിൽ നമ്മുടെ മനോരഥം ഇളകില്ലായിരുന്നു, എന്നു മങ്ങാടൻ പറഞ്ഞതു പരമാൎത്ഥംതന്നേ.

പാലി—ഹേ! മങ്ങാട്ടച്ചൻ! അങ്ങു മഹാ ഭാഗ്യവാൻ!.

* ഇത്രമഹാഗംഭീരൻ
പൃത്ഥ്വീപതിയുടെമന്ത്രിയായിനില്പാൻ
ഒത്തുളളതവഭാഗ്യമിനി-
യ്യൂത്തിരിയിതിലുണ്ടസൂയതോന്നുന്നു. ൧൮.

മങ്ങാടൻ—(ചിരിച്ചുകൊണ്ടു) മുമ്പേ ഇനിക്കുണ്ടോട്ടായിരുന്നു അസൂയ.

പാലി—ആകാലമൊക്കെ കഴിഞ്ഞില്ലേ?.

മങ്ങാടൻ—ആട്ടെ, വരു, നമുക്കു പോവുകയല്ലേ.

(രണ്ടാളും പോയി.)

സാമൂരി—ഇവിടെ യുദ്ധം എന്ന നിലയായി- എളമ്പുറിന്റെ കാൎയ്യം എങ്ങിനെയായിരിക്കുന്നു ആവോ? ഈ വിവരം അറിയാൻവേണ്ടീട്ടു, ഇവിടേയെത്തിയതിന്റെ പിറ്റേന്നാൾതന്നേ കിഴക്കോട്ടിറങ്ങിയ ഗോപാലനെയും കണ്ടില്ലെല്ലോ.

ഗോപാലൻ തരസന്നോർ—(പ്രവേശിച്ചിട്ടു) അമ്പമ്പ!.

* ഈതമന്ത്രിമുഖ്യബുദ്ധി-
ക്കിതചാറവും നീതിവായു വീശിയതിൽ
അരിനൃപവംശമരച്ചേ-
റ്റെരതീപടയെന്ന കാട്ടിലാളുന്നു ൧൯.

വെള്ളാട്ടരെത്തമ്പുരാനും എറാൾപ്പാട്ട തമ്പുരാനും തമ്മിൽത്തെററിയതിൽ എത്ര വീരന്മാരാണു് സ്വൎഗ്ഗം നേ

ടിയതു്. ഈസ്സന്തോഷവൎത്തമാനം സാമൂരിപ്പാട്ടിലേ ഉണ
ൎത്തിക്കുക തന്നെ.

(പുറവിൽനടന്നു അടുത്തുചെന്നു വന്ദിക്കുന്നു)

സാമൂരി—ആഃ. ഗോപാലനെത്തിയല്ലോ! എന്താണവിടെ
വിശേഷം?.

ഗോപാ—ഏറാൻ, നല്ല വിശേഷന്തന്നേ.

സാമൂരി—അവർ തമ്മിൽത്തെറ്റീ, അല്ലേ?.

ഗോപാ—ഏറാൻ.

സാമൂരി—എങ്ങിനെയെല്ലാമാണു? വിസ്തരിച്ചു കേൾക്കട്ടേ.

ഗോപാ—അടിയൻ ഇവിടെനിന്നു പുറപ്പെട്ടു വേഷധാരി
മട്ടിൽ ഒരു വടക്കൻപട്ടാണിയായിട്ടു ഒററപ്പാലത്തെത്തി.

സാമൂരി—പിന്നേ?.

ഗോപാ—അപ്പോൾ, വെള്ളാട്ടരെത്തമ്പുരാനും അനവധി
സൈന്യവും അവിടത്തോളമായിരിക്കുന്നു.

സാമൂരി—പിന്നേപിന്നേ?.

ഗോപാ—അവിടെ, ഏറാൾപ്പാടതമ്പുരാനും ആൾക്കാരും
വന്നു ചേരുന്നതിന്നു കാത്തെഴുന്നെള്ളിത്താമസിക്കുക
യായിരുന്നു. അടിയൻ ഹിന്തുസ്ഥാനിയിൽമാത്രം സംസാ
രിച്ചുകൊണ്ടു തിരുമുമ്പിൽച്ചെന്നുകൂടി. അവിടത്തേപ്പട
യിൽ ആയിടെക്കൂടിട്ടുള്ള ചില പട്ടാണികൾക്കു ഈ ഭാ
ഷ അറിയാമായിരുന്നു.

സാമൂരി—ആട്ടേ. പിന്നെ?.

ഗോപാ—അങ്ങിനെനില്ക്കുമ്പോൾ അവിടെയൊരു ലഹള.

സാമൂരി—എന്താണതു?.

ഗോപാ—അതോ? ഒരു ഭ്രാന്തൻ കുട്ടിപ്പട്ടരുടേ വരവായി
രുന്നു.

* നാറികീറി മുഷിഞ്ഞമുണ്ടുവികടം ചുറ്റി
ട്ടുരക്കെട്ടിലായ്

വാരികത്തിയകണ്ടകാട്ടിലയുമാ-
ണ്ട്യോററിൽകളിച്ചങ്ങിനേ
കീറപ്പാള പൊളിഞ്ഞതൊന്നുതലയിൽ
ച്ചൂടിപ്പെരുത്താംകളിടെ
പ്പീറപ്പാട്ടുകാംപാടി നല്ലരസമാഭ്രാന്തൻ
തിരിഞ്ഞെത്തിനാൻ ൧൬.

ആയാളുടെ വേഷവും, സംസാരവും, പാട്ടും, നോട്ടവും, തിരിച്ചിലും, കരച്ചിലും, ചിറിയും, നല്ല യോജിപ്പ്. ഒന്നാന്തരം കമ്പം, ആളുകാംക്കു നല്ല നേരമ്പോക്കു.

സാമൂരി—(വിചാരം) ഇതെന്തിനാണ വിസ്മരിക്കുന്നത? (സ്പഷ്ടം) ആട്ടെ, പിന്നേ? പ്രകൃതം നടക്കട്ടെ.

ഗോപാ—ആയാാം അപ്രകൃതമാണ പറയുന്നതെന്നുവെക്കണ്ടാ. അതും ഒരു പ്രാകൃതന്തന്നേ. വെള്ളാട്ടരെന്നു നമ്പൂരാന്റെ അടുത്തു ചാടിവീണിട്ട ആ വിദ്വാൻ, ആദ്യമൊന്നു ചിരിച്ചു. പിന്നെക്കരഞ്ഞു. ഉടനേ, ചില അസംബന്ധങ്ങളും പറഞ്ഞു.

സാമൂരി—(വിചാരം) ഇയാാം ഒരു ചാരനായിരിക്കുമോ? ആവോ? അങ്ങിനെയും വരാം. (സ്പഷ്ടം) ആട്ടേ, എന്താണ ആ അസംബന്ധങ്ങാം?.

ഗോപാ—അതാണ കേംക്കേണ്ടത. അടിയനും അതുപൊലേ പറഞ്ഞൊപ്പിക്കാൻ പററില്ല. വാക്കുമാത്രം പറയാം. "കൊടുങ്ങല്ലൂർ ഭഗവതിയുടെ നടവടക്കോട്ട- ദക്ഷിവടക്കോട്ട- നേരേവടക്കോട്ട- ഫ! ഫ! ഫ! അയ്യോ, അയ്യോ, അയ്യോ- ഏറാട്ടരെ നാട്ടിൽപ്പട്ടിന്മേലും മുള്ള്- പട്ടിന്മേലും, മുള്ള്- മുള്ള്, ഉരകൻമുള്ള്- ഇനിക്കു കമ്പമാണ- കമ്പം, നല്ലകമ്പം- മങ്ങാട്ട നമ്പൂരി മന്ത്രവാദം ചെയ്യിട്ടാണ- മന്ത്രവാദം, ദുർമ്മന്ത്രവാദം- ചേടിക്കണം, ഇരു വകക്കാരെ പ്പേടിക്കണം- നോക്കിപ്പിടിച്ചോളു- പിടിച്ചോളു

പിടിച്ചോളൂ- ഞാനിതാ പോണു" എന്നും പറഞ്ഞു ആയാം, അവിടുത്തെ ത്തിരുമുമ്പിൽ നിന്നോടികളഞ്ഞു.

സാമൂരി—ആ!! ഇതാണ പാലിയത്തുവലിയച്ചൻ കൊച്ചിയിലെ ആയതിന്റെ അടയാളം, അല്ലേ? പിന്നെപിന്നെ?

ഗോപാ—പിന്നേ, അധികം താമസിക്കാതേ ഏറാടംപ്പാട തമ്പുരാനും സൈന്യങ്ങളും അവിടെ വന്നുചേൻ.

സാമൂരി—ആട്ടേ, രണ്ടുവക സൈന്യങ്ങളുമായാൽ ഏതാണധികം?.

ഗോപാ—ഒട്ടുസമന്തന്നെയാണ. പക്ഷേ, വെള്ളാട്ടരെപ്പടക്ക ശൌര്യ്യവും അഭ്യാസവും അധികമുണ്ടെന്നുതോന്നും.

സാമൂരി—പിന്നെ പിന്നേ?.

ഗോപാ—അവിടെവെച്ചു തമ്പുരാക്കന്മാർ തമ്മിൽക്കൂടിക്കാഴ്ച കഴിഞ്ഞതിന്റെ ശേഷം അന്നുതന്നേ യാത്ര പുറപ്പെടണമെന്നു വെള്ളാട്ടരെത്തമ്പുരാനും, രണ്ടു ദിവസം വിശ്രമിച്ചിട്ടു മതി എന്നു ഏറാടംപ്പാട തമ്പുരാനും, അഭിപ്രായഭേദമുണ്ടായി. എന്തിന്നധികം വിസ്തരിക്കുന്നു, അതിൽവെച്ചു തമ്മിൽത്തെററി.

സാമൂരി—അങ്ങിനെവരാം- എന്താണെന്നല്ലേ?.

* നീതികയ്യിൽമയക്കിഞാൻമനമിളക്കി
ഞീത്തെങ്കൂറിന്നേ-
പ്രീതികൈട്ടിൽ മറിപ്പെന്നെന്നുകരുതും
വെള്ളക്കനാരിയ്ക്കഹോ
ചെയ്യിക്കൈതവമങ്ങെ യിങ്ങിനെ യെളു
ക്കുറേച്ചതിക്കുന്നതെ-
ന്നോതിക്കേട്ടുളവാമമഷമുടനേപൊട്ടി
പ്പുറപ്പെട്ടിടാം   ഏ.

മറേറയാം ഇരു മൻകൂട്ടിത്തന്നെ കരുതീട്ടമുണ്ടല്ലോ.

* എന്നേത്തിരിച്ചിതുവിധം പരപക്ഷമാകാ
മെന്നോററിട്ടം വിതളക്രുടിയൊരീമഹീന്ദ്രൻ
എന്നെങ്കിലും മറിവെഴുംമമ മട്ടറിഞ്ഞി
ലൊന്നെൻെറനേക്കിടയുമന്നുതിരിഞ്ഞുകഞ്ഞാം ൧൮.

എന്നല്ലേ ആയാളുടെ വിചാരം! ആട്ടേ. പിന്നേ?.

ഗോപാ—ഇങ്ങിനെ അവർതമ്മിൽത്തെററിയതിൻെറ ശേഷം, അവിടെവെച്ചുതന്നേ—

* ഉ൦കൊളുംമുഷ്ക്കുമുക്കററവുമുടയമിട്ട
കള്ളവെള്ളാട്ടരെക്കാ-
രക്കാലം രാജശാസ്യപ്പടിപടതുടരാ
നായി നേരേനിരന്നു
ഇക്കാണുംക്രൂരാരം കൊടിയകൊടിയുമായ്
കൊച്ചികേറില്ലതിന്നും
തെക്കാക്കാംഞങ്ങ൦ പാപ്പെന്നതുപൊഴുതെത്തുഭാ
ഗത്തുമാരാരെത്തെത്തു ൧൯.

പക്ഷേ, വെള്ളാട്ടരെക്കാക്കു വീയ്യും ക്രൂടമെന്നാല്യന്ന
ന്നോ വിചാരിപ്പാൻ വഴിയുണ്ടല്ലോ.

* അവരവർവീയ്യംകാണി
ച്ചവരേറാ൦ പ്പാട്ടിലേണ്ടുടന്മാരേ
അവശതരരാക്കിയോടി
ച്ചവമാനംതട്ടിട്ടം നിഖല്ലാക്കീ ൨൦.

അതു കണ്ടപ്പോ൦ അടിയനും, ആ പട്ടാണിവെഷത്തിൽത്തന്നെ ഹിന്തുസ്ഥാനിയിൽ സംസാരിച്ചുകൊണ്ട, ആ ഭാഗത്തെന്നു നടിച്ചുനിന്നു പൊരുതിയിരുന്ന പട്ടാണികളെയൊക്കെ, അങ്ങോട്ട തിരിപ്പിച്ചു.

സാമൂരി—ഏന്ത?.

ഗോപാ—വാസ്തവത്തിൽ അവർ, അടിയന്റെ ആളുകളായ ചില പട്ടാണി വേഷധാരികളും, നായന്മാരായിരുന്നു.

സാമൂരി—ആഃ ഹാ! ഇതു ഞാനും വിചാരിക്കാത്ത ഒരു പൊരിക്കൈതന്നേ- പിന്നെ പിന്നേ?

ഗോപാ—അടിയങ്ങൾ ഈയപ്പങ്കിൽച്ചേൎന്നാൎത്തുവിളിച്ചുപൊരുതിത്തുടങ്ങിയപ്പോൾ—

* ഓടിപ്പോയവരും തിരിച്ചുവരികെ
 ന്നായിപ്പുറത്തു,പ്പുറം
കൂടിപ്പോർ മുതിരുന്നവൎക്കുമുളവാ
 യെന്തോ മനസ്സംഭ്രമം
പ്പൈരവധിപ്പാടൊടുമട്ടമാറിയിവരോ
 വീറോടു ശത്രുക്കളേ
ത്തേടിപ്പാഞ്ഞു മുടിച്ചു, തെല്ലവശനാ
 യ്പ്പെട്ടുമാട്ടരെത്തമ്പുരാൻ ൧൰.

സാമൂരി—എന്നിട്ടോ? ആ മഹാവീരനെന്തുചെയ്തു?· ഇതുകൊണ്ടൊന്നും അടങ്ങില്ല നിശ്ചയം.

ഗോപാ—അവിടത്തെ പിന്നത്തെ പരാക്രമമല്ലെ കാണേണ്ടതു?·

* അല്ലാവശേഷബലനായളവമ്മഹീശൻ
കെല്ലാൻതന്നുടയവാളു് ഉടച്ചുവീശി
മല്ലാടുകാണമരിവീരരെവെട്ടിവെട്ടി-
കല്ലാന്തകാലയമഭീഷണ മട്ടുകാട്ടി ൧൧.

അതിനിടക്കു ചെറുപ്പുളിശ്ശേരി നെടുങ്ങിരിപ്പാടു കടന്നു നേരിട്ടു.

സാമൂരി—അപ്പോഴോ?.

ഗോപാ—അപ്പോൾ അദ്ദേഹത്തിന്റെ ശനിയുടെ അപ

## ആറാം അങ്കം.

(അനന്തരം കട്ടഞ്ചേരിമൂസ്സും വെള്ളോട്ടമൂസ്സും പ്രവേശിക്കുന്നു)

കട്ടഞ്ചേരി—എടോ! വെള്ളോട്ട! ഇന്നാണെല്ലോ യുദ്ധം തുടങ്ങുന്നത്. എന്നാൽ തനിയ്ക്കു കുറച്ചല്ല ഭാരം.

* കുത്തുംവെട്ടുംപലപടിപിണഞ്ഞുള്ളസൈന്ന്യങ്ങളേക്കൊ
ണ്ടെത്തുംപെട്ടന്നിളകിയുയരും ചോരനിർത്തണമാദ്യം
ഒത്തുള്ളോരോ പടുവിഷമമർമ്മങ്ങളിലെക്കേടുമേററം
സത്തുള്ളോരൌഷധിയുടെകവുങ്കയ്യിനാൽമാററിടേണം ()

ഇതു സാധാരണ വൈദ്യന്മാരുടെ മുറയാണ്. നമുക്ക അതു പോരാ. ഇവിടെയാണ മിടുക്കു കാട്ടേണ്ടത്. അതെങ്ങിനെയെന്നാൽ,

* തട്ടിക്കേറിയടുത്ത ശത്രുപരിഷക്കാരിങ്ങെഴുംവീരരേ
വെട്ടിക്കീറിമുറിച്ചുവീഴ്ത്തിടുകിലും സിദ്ധൌഷധങ്ങൊണ്ടുടൻ
പെട്ടിട്ടുള്ളപുതുവ്രണങ്ങൾ മുഴുവൻമാററീട്ടതന്നോടുനേ-
രിട്ടിട്ടുള്ളവരൊടുവീണ്ടുമിടയാൻ പാടാക്കിവിട്ടേയ്ക്കണം. ൨.

എന്നാലേ മതിയായുള്ളു. അല്ലേ, അങ്ങിനെയല്ലേ?.

വെള്ളോട്ട—അതേ. അമ്മാമന്റെ അനുഗ്രഹമുണ്ടെങ്കിൽ ഞാനൊരു വിധമൊക്കെച്ചികിത്സിച്ചു നേരെയാക്കും.

* പല മുറിമരുന്നെന്നാല്ലോരോവിധം പലയന്ത്രവും
നലമോടുമൊരുക്കിട്ടുണ്ടാറക്കായമുണ്ടിഹ വേണ്ടതും
ചിലമുറചികിത്സിപ്പാനമ്മാമനോതിയതോർമ്മയു-
ണ്ടലസതയിനിക്കില്ലീക്കാര്യത്തിലിന്നൊരുലേശവും ()

കട്ടഞ്ചേരി—ഉം:! ഇനിക്കു വയസ്സായി. മനസ്സും ദൃഷ്ടിയും വേണ്ടടിക്കിലെത്തുവാൻ പ്രയാസം. രാജാവിന്റെ ക

ല്പന ലംഘിച്ചുകൂടല്ലോ എന്നുവെച്ചു, കേവലം ഈപ്പുഴ യമേഷമ്മാത്രം ഇവിടെയെത്തീട്ടുണ്ടു, അത്രതന്നേ. അതാണു, ഈശ്ശാരം മുഴുവൻ തനിക്കാണെന്നു പറഞ്ഞത്.

വെള്ളോട്ട—വൈദ്യന്മാരുടെ പോരായ്മകൊണ്ടു സൈന്യങ്ങളധികം നശിച്ചുപോയിയെന്നു വരില്ല. അതല്ലേ ഇവിടേ ഭാരമുള്ളു? പടജ്ജനത്തിൻെറ ന്യൂനതകൊണ്ടു തട്ടുന്ന കേടുകാറക്കു നമ്മാറം ഉത്തരവാദികളല്ലെല്ലോ.

കട്ടഞ്ചേരി—എന്താ 'പടജ്ജനത്തിൻെറന്യൂനത' എന്നുപറഞ്ഞത്?.

വെള്ളോട്ട—അതോ? ഈ ഭാഗത്തു സൈന്യം കുറേകുറവാണു.

കട്ടഞ്ചേരി—ഉം!! എന്താണത്?.

വെള്ളോട്ട—അല്ലാ!! അതമ്മാമനറിഞ്ഞില്ലെന്നോ? ഇന്നു യുദ്ധം തുടങ്ങുക എന്നു നിശ്ചയിച്ചിട്ടു, ഇരുകക്ഷികളുടേയും സേനകളെ അണ്ണിപ്പറമ്പിലേക്കു നടത്തി അവിടെ വ്യൂഹമുറപ്പിച്ചു, സേനാപതികാറം സന്നദ്ധന്മാരായി നില്ക്കുന്നതിന്നായിരുന്നു, രണ്ടു രാജാക്കന്മാരുടേയും കല്പന-എന്നാൽ, അപ്പോറം നമ്മുടെ എളയരാജാവു വലിയ രാജാവിൻെറ അടുക്കലേക്കു, സ്വന്തം മന്ത്രിയായ കിഴക്കിനിയേടത്തു നമ്പൂരിയെ ഇങ്ങിനെ പറഞ്ഞയച്ചു.

കട്ടഞ്ചേരി—എങ്ങിനേ?.

വെള്ളോട്ട—"കൊച്ചിരാജ്യത്തിൻെറരാജത്വം തെക്കെക്കോവിലകത്തേക്കു മാത്രമാക്കിത്തീക്കുന്നതിന്നു ചില ആലോചനകാറം അവിടെയുണ്ടായി, എന്നു സൂക്ഷ്മമായി ഞാനറിഞ്ഞിരിക്കുന്നു. അതുകൊണ്ടു, ഞാനും ഈ അവസരത്തിൽ ഒരു സ്വാതന്ത്ര്യം പ്രവൎത്തിക്കുക, എന്നായിവന്നു. ഇതിന്നു വളരേ വ്യസനമുണ്ടു. എന്തു ചെയ്യാം. എന്നാൽ,

* "യുവരാജ മാക്ക രക്ഷമേലാ-
ലവനിയ്ക്കു ക്ഷതിനിക്ക വിട്ടതന്നാൽ
ഇവനും ഭേദം ചടയ്ക്കുചേരും
തവഭാഗത്തു, തരായ്കിൽ ഞങ്ങൾവേറേ" ൪.

എന്നാണ പറഞ്ഞയച്ചത.

കട്ടഞ്ചേരി—അഃ ഹാ! എന്നിട്ടോ? വലിയരാജാവെന്തു പറഞ്ഞയച്ചു?.

വെള്ളോട്ട—ഈ അവസരത്തിൽ നിശ്ശങ്കമായിട്ടിങ്ങിനെ പറഞ്ഞയച്ചത. അവിടയ്ക്കൊട്ടും രസിച്ചില്ല. എന്നുതന്നേയല്ല, ഇതു ശത്രുക്കളുടെ ഭേദവിധിയുടെ ഫലമാണെന്നു മനസ്സിലാക്കീട്ട, പാലിയത്തു വലിയച്ചന്റെ സമാധാനവാക്കുകളെപ്പോലും കേൾക്കാതെ ഇങ്ങിനേയാണ മറുപടി പറഞ്ഞയച്ചത.

കട്ടഞ്ചേരി—എങ്ങിനേ?

വെള്ളോട്ട—

* "ഞാനെന്തുചെയ്കിലുമെടോ ഭയമില്ലരക്ഷാ
സ്ഥാനന്തനിയ്ക്കു തരമോട്ടതതന്നകാലം
ഞാനന്തകന്റെപുരി പോവുകിലന്നുതൊട്ടാം
നൂനന്തികച്ചുപറയാം വഴിവേറെനോക്കാം" ൫.

എന്നാണുത്തരം. അതുകൊണ്ട, ഇളയരാജാവും ഒരു വലിയ ഭാഗം പടജ്ജനവും പിരിഞ്ഞുപോയി. അഥവാ, ശത്രുക്കളുടെ ഭാഗത്തു ചേൎന്നു എന്നും വിചാരിക്കണം.

കട്ടഞ്ചേരി—ശരിയാണത.

വെള്ളോട്ട—അതുതന്നെയല്ല. വെള്ളക്കനാരി ഇവിടെസ്സഹായിപ്പാൻവേണ്ടി വളരെപ്പടജ്ജനവുമായി വരുംവഴിക്ക, ഇളംകൂറും സൈന്യവുമായിത്തമ്മിൽഞെററി ഒരു യുദ്ധമുണ്ടായി എന്നും, സേനകളൊക്കെ നശിച്ചു പിന്നാ

കന്തന്നെ മടങ്ങി എന്നും അല്ലേകേട്ടത? പാലക്കാട്ടിരി യച്ചനും പടയും ഇതുവരേ വന്നുചേൎന്നിട്ടുമില്ല. എല്ലാ ക്കൊണ്ടും ഈ ഭാഗത്തു സൈന്യം കുറേക്കഷ്ടിയാണ.

കട്ടഞ്ചേരി—ആട്ടേ, വലിയരാജാവെന്തുചെയ്യുന്നു? യുദ്ധത്തിന്നിറങ്ങിയോ? വിവരമുണ്ടോ?.

വെള്ളോട്ട—ഇല്ല, പുറപ്പെട്ടുകഴിഞ്ഞില്ല.

* സാമാന്യം സേനതമ്മിൽസ്സരഭസമിളകി
സ്സംഗരം ചേയ്യിടട്ടേ
നാമാര്യം പോയിട്ടന്നീലവിടെയൊരുവിധം
പോർനടന്നോയശേഷം
സാമൂരിക്കുള്ളവാഠംമിന്നിട്ടമല്ലവിവനും
വാളിളക്കിക്കളിയ്ക്കാ
മീമ്പ്ലീന്നിപ്രകാരം കഥയിയതളിട്ട
നണ്ടുവെണ്ണേടയിന്മേൽ ന്ന.

കട്ടഞ്ചേരി—ആട്ടേ, നമുക്കും വൈദ്യശാലയിൽച്ചെന്നു കൂടുകതന്നേ.

വെള്ളോട്ട—അങ്ങിനെയാവട്ടേ.(രണ്ടാളും പോയി)

## വിഷ്കംഭം കഴിഞ്ഞു.

(അനന്തരം വലിയതമ്പുരാനും പരിവാരങ്ങളും പ്രവേശിക്കുന്നു)

വലിയ—(വിചാരം) എളുമിലേച്ചതിയാണ വലിയ ചതി. അഥവാ, അതും മങ്ങാടന്റേതു തന്നേ. ആകപ്പാടെ ഇവിടെ ജയംകിട്ടുന്ന കാൎയ്യം സംശയമാണ- അല്ലെങ്കിൽ, ജയിക്കാതെവിടെപ്പോവുന്നു? സൈന്യങ്ങളുടെ സംഖ്യയില്ലല്ലോ ജയത്തിന്നു പ്രമാണം.

* പതിനൊന്നക്ഷൌഹിണിയുടെ
പതിയായ്നിന്നോരു കുരുകലേശ്വരന്നേ

അതിലും കുറഞ്ഞസേനയോ
ടതിവിരുതോടു പാണ്ഡുപുത്രർവെന്നില്ലേ?      ൧.

ഈ തിരുവമ്പാടി കൃഷ്ണനാണ അന്നവരെജ്ജയിപ്പിച്ചത- ഇവിടത്തെ കൃപാകടാക്ഷമുണ്ടെങ്കിൽ എന്താണസാദ്ധ്യം? (സ്പഷ്ടം) രാഘവരേ!.

രാഘവർതിരുമുല്പാട—എറാൻ.

വലിയ—എന്താ, യുദ്ധംതുടങ്ങിയോ? നോക്കു.

രാഘ—എറാൻ, തുടങ്ങീട്ട് കുറച്ചുനേരമായി.

വലിയ—താൻ നോക്കിയിരുന്നില്ലേ? എങ്ങിനെയെല്ലാമാണാരംഭം?.

രാഘ—ആസ്ഥലുകാരൻ സായ്പ്പ തിരുമല്പാട്ട്വെച്ചതായ ഈ കഴൽക്കണ്ണാട വെച്ചുനോക്കിയതുകൊണ്ട അടിയൻ ഒക്കെ നല്ലവണ്ണം കണ്ടിരിക്കുന്നു- മുമ്പിൽത്തന്നേ,

* മൂന്നാങ്കൂർമന്നവന്മാരിരുവരുമൊരുപോ
ലാധിപത്യത്തൊടൊന്നാ
മൂന്നാംകൂർകൊണ്ടുകുറൻപടവടിവിൽനട
ത്തിച്ചുടപ്പിച്ചുനിത്ഥീ
ഒന്നായ്യം കാഹളംപൻതുടിപറമുതലാം
വാദ്യഘോഷം മുഴക്കി
സ്സന്നാഹത്തോടുകൂടിക്കൊടികളുയരവേ,
കാട്ടി യുദ്ധംപുകാറന്തി      ൮.

പിന്നെ ക്ഷണനേരംകൊണ്ട്—

* ആക്കംസേനകൾ പാഞ്ഞുതമ്മിലണയു
ന്നേരത്തുവല്ലാതെക
ണ്ടാക്കം ധൂളിപടൻമൂടി കൊടിയും
കാണാതെയാംവണ്ണമേ

നോക്കുമ്പോഴുള്ളൊക്കപോലെപൊങ്ങിന
പൊടിപ്രായംപടപ്പാടിതു
നോക്കുമ്പോഴുമൊരേ നിലയ്ക്കുലിഖകൾ
കണ്ണാട നോക്കുമ്പൊഴും ൯.

എന്നായിത്തീർന്നിരിക്കുന്നു. ഇത്രത്തോളം അടിയ
നറിയാം.

വലിയ—ഇനിയും നോക്കൂ, ഇപ്പോൾ പൊടിയൊന്നുമ
ല്ലാതിരിയ്ക്കും.

* കൂട്ടംകൂട്ടംകടതടനടൽക്കാഞ്ഞു വാൾവിശിവെട്ടി-
ക്കൂട്ടംചോരപ്രളയമതിലീ ഭൂമിനിശ്ചാതിരിയ്ക്കാ
വാട്ടംവിട്ടുള്ളവരെരണ്ടും കേൾക്കവാനുംരസംമേ
കോട്ടംകൂടാതിനിയുമതുതാൻ നോക്കിവർണ്ണിക്കതെന്നേ. ()

രാഘ—എറാൻ, അടിയൻ നോക്കട്ടെ (അങ്ങിനെ ചെയ്തി
ട്ട്) കല്പിച്ചത ശരിയാണ്. ഭൂമിയിൽ ചോര വീണുതുടങ്ങി
യപ്പോൾ പൊടിയൊന്നുമന്തു. ഇപ്പോൾ ഇന്നിന്നവർഗ്ഗ
ക്കാർ ഇന്നിന്നവർഗ്ഗക്കാരോടാണ് എതൃത്തിരിക്കുന്നത
എന്നറിയാറായി. ഇതാ—

* കൊച്ചിക്കാരായജ്ഞാതക്കുടയപടവെറും
മാപ്പിളക്കൂട്ടരോടാ-
യൂൾച്ചിന്നുംവിദ്യമോടേററധികമിതപുറ-
ക്കാരമൊത്താർത്തിടുന്നു
മെച്ചംകാട്ടുന്ന തിയ്യപ്പടയൊടുപൊരുതീ-
ടുന്നു നസ്രാണിവർഗ്ഗം
കയ്പുട്ടുകൊണ്ടുവെട്ടപ്പടയൊടു പറവൂർ-
ക്കാരിതാ നേരിടുന്നു ൧൧.

അത്രതന്നെ പോരാ,

* ഉൾക്കേറുംഗ്രാമണിബ്രാഹ്മണരേരടന്നേ-
  കാപ്പിരിക്കൂട്ടമോടും
മേൽക്കേറിപ്പോരിടുന്നു, വിരുതുകൾപലതും
  തങ്ങളിൽക്കാട്ടിടുന്നു
വാഴ്കും വീഴ്ത്തുന്നൊരേറാടികളിത തിരുമു-
  ല്പാടുസൈന്യത്തൊടെത്തി-
ത്തോക്കുംമറ്റുഗ്രശസ്ത്രങ്ങളു മുടലിൽമയ-
  ക്കിത്തകക്കുന്നു യുദ്ധം ൬൧.

അതുമാത്രവുമല്ല.

* കാരമ്പള്ളികുറുപ്പും പ്രഭുതതടവിട്ട-
  ന്നോരു കർത്താവുമെന്നി
വീരന്മാർമുമ്പിൽനില്ക്കും കടലൊട്ടുകിടയാം
  നായർസൈന്യത്തൊടൊപ്പം
ചേരുംചാതുര്യമോടേറെറുപൊരുതുവരു-
  ന്നേറനാട്ടിൽപ്രഭുക്ക-
ന്മാരും താന്താങ്ങൾതാങ്ങും പട്ടഭേനിരയോ-
  ടൊത്തു ബദ്ധാഭിമാനം ൬൨.

അതിന്നും പുറമേ,

* ക്ഷാത്രംകൂട്ടുന്നോരുവേപ്പുരപ്പൂർ
  ഗോത്രക്ഷീശന്മാരുമാൾക്കാരുമായി
  ഒത്താലങ്ങാട്ടുഴിപാലൻ കിഴക്കൻ
  കർത്താക്കന്മാരൊത്തു പോരാടിടുന്നു ൬൩.

ഇങ്ങിനെ വകയ്ക്കുവകയായി രണ്ടു ഭാഗക്കാരും തിരിഞ്ഞു നിന്നു യുദ്ധം നടത്തിവരുന്നു.

വലിയ—ഒട്ടു കിടയ്ക്കുകിടയായി നില്ക്കുമെന്നു തോന്നുന്നുണ്ട-

ഇല്ലേ?. ആട്ടേ, താനെങ്ങിനെയാണിശ്ശത്രുപക്ഷക്കാരേയൊക്കെ വേറ്തിരിച്ചറിഞ്ഞത?.

രാഘ—അതോ? അടിയൻ, ഇവർ വന്നുകൂടിയതിന്റെ ശേഷം ഒരു ലാടവൈദ്യന്റെ വേഷമായിട്ടു ചില മറിമരുന്നുകളുംകൊണ്ടു ആ സൈന്യങ്ങളുടെ ഇടയിൽ നടന്നു പരിചയിച്ചറിഞ്ഞതാണ.

വലിയ—ആഃ! താൻ ലാടവൈദ്യന്മാരുടെ കൂടേ നടന്നു വൈദ്യവുംപഠിച്ചിട്ടുണ്ടല്ലോ. അല്ലേ? നന്നായി, ആട്ടേ. ഇനിയും നോക്കു. എന്തെല്ലാമാണ വട്ടം എന്നറിക തന്നേ.

രാഘ—(പിന്നെയും നോക്കിസ്സംഭ്രമത്തോടുകൂടി) ഹാഹാ! വിഷമം വിഷമം.

വലിയ—എന്താ? എന്താ?.

* വല്ലാതുള്ളശിർകൊണ്ടനേകനിലയാ-
ന്നിഷ്ടം ഭടന്മാർകല
റ്റൊല്ലാം സങ്കലയുദ്ധമെന്നവിധമാ-
യെന്നോ, പരംനോക്കിയാൽ
ഇല്ലാവേറ്തിരിച്ചറിഞ്ഞിടുവതെ-
ന്നുണ്ടോ, വിശേഷിച്ചതോ
നില്ലാതാത്തരിവീരർ നമ്മുടെഭട-
ന്മാരേ മുടിക്കുന്നിതോ ൮൭.

രാഘ—എറാൻ, അടിയനൊന്നും അറിഞ്ഞുകൂടാ. എന്താണെന്നല്ലേ?

* ഒക്കപ്പാടേകലന്നു ഭടനിര, ചിവരം
കണ്ടുണത്താൻ പ്രയാസം
തിക്കിപ്പാഞ്ഞെത്തിടുന്നു പടതയൊടുപരി
ഞ്ഞാറുന്നിന്നന്യസൈന്യം

തെക്കൻഭാഗത്തുന്നിന്നും കടലൊടുകിടയായ്
വൻഭടന്മാർ വരുന്നു
നില്ക്കുംപോരിൽ,ജയംസംശയ,മിനിയിവർക്കു-
ടമ്പൊളെന്താവുമാവോ? എന്നു.

വലിയ—ഛെഃ! എന്താ തനിക്കിത്ര വിഷാദം?.

രാഘ—വിഷാദമോ? പടിഞ്ഞാറൻപട കൊടുങ്ങല്ലൂർത്തമ്പുരാനും, ചേററുവായഴി മുതൽ കൊടുങ്ങല്ലൂരഴിവരെയുള്ള ആറംകാരുമാണ- അതിന്നും പുറമെ അവിടുത്തെ മൂന്നാംക്രൂർ തമ്പുരാനും മുചുകന്ദം സൈന്യവുമുണ്ട- അത്രയും പോരാ, പുന്നത്തൂർമൂപ്പിലെ അദ്ധ്യക്ഷതയിൽ ഒരുവക സേനയും ഇവരോടുകൂടിച്ചേർന്നുകാണുന്നുണ്ട.

വലിയ—ഇത്രയല്ലെ ഉള്ളു? ഇതെന്ത്!! നിസ്സാരം നിസ്സാരം- പിന്നെ തെക്കുന്നിന്നു വരുന്നതൊ?.

രാഘ—അത, എളയതമ്പുരാനും, ഇവിടുത്തെ നാട്ടുകാരിൽ അവിടുത്തെ കിഴിൽ നില്ക്കുന്ന വൻപടയുമാണ.

വലിയ—ആട്ടെ, അവരെന്തുചെയ്യുന്നു?-

രാഘ—(ലജ്ജയോടുകൂടി) വന്ന വഴിയേതന്നെ സാമൂരിയുടെ സേനാപതിയായ മൂന്നാംക്രൂറിൻെറ മുമ്പിൽച്ചെന്നു സേനാപതിക്ക ചെയ്യേണ്ടുന്ന ഉപചാരവും ചെയ്തു ആ ബ്ഭാഗത്തേക്ക ചേൎന്നുനിന്നു.

വലിയ—(ലജ്ജയോടും ക്രോധത്തോടുംകൂടി) ഛെഃ ഛെഃ!! കളഞ്ഞു കഴുത മാനം കളഞ്ഞു.

* നമ്മോടെറേതാ മുഷിഞ്ഞിട്ടടനതിമതിമാ-
നെന്നു ഭാവിക്കുമായാറം
ദുൎമ്മോഹംമൂത്തു സാമൂതിരിയുടെപടയിൽ
ക്കീടമായ്ക്കൂടീടങ്ങി

ആട്ടെ, ഇരിക്കട്ടെ- ഇതുതന്നെ അവൾ രാജ്യഭ്രംശത്തിനു കാരണമായിത്തീരും- (വിഷാദത്തോടുകൂടി)

സമ്മോദത്തോടുമെന്നിൽപ്രണയമണിയുമെൻ
    നാട്ടുകാരും ക്രമംവി
ട്ടാമ്മോഹംതട്ടിയായാളുടെ പിറകിലണ
    ഞ്ഞെന്നതെൻ ഭാഗ്യദോഷം. ൧൭.

ഇതിൽ ഇനിക്കു ഇതാണൊരു സങ്കടം.

* വാത്സല്യത്തോടു കാത്തൊരെൻപ്രജകളെൻ
    നേരിട്ടുപോരിട്ടുമൻ
വാക്ശല്യം, ബഹുശല്യമായുധഗണം, മററും
    പ്രയോഗിക്കിലും
മേൽസ്സർവ്വംസഹതൻപതിസ്ഥിതിയിലീ
    വാളൊന്നലയ്ക്കുന്നതും
മാത്സര്യ്യത്തോടു മട്ടുമാറിയവരേ
    നോക്കുന്നതും ദുർഘടം ൧൮.

എന്തുചെയ്യാം- നിർവ്വാഹമുണ്ടോ? ആയായി!!

* ഉള്ളിൽത്തട്ടിസ്നേഹം
കൊള്ളില്ലി ക്ഷത്രിയക്കോരേടത്തും
കള്ളച്ഛായന്തേച്ചൊരു
വെള്ളപ്പുഞ്ചിരി ചിരിയ്ക്കുയേവൈയ്ക്കൂ. ൧൯.

(കോപത്തോടുകൂടി) ആട്ടെ- ഇരിക്കട്ടെ.

* ഇന്നാണു പോർന്നടുവിലായുധവിദ്യകാട്ടു
ലിന്നാണുനമ്മുടെ കീർത്തിവധുവിവാഹം.
ഇന്നാണുവാനിലരികൾക്കൊരു ഘോഷയാത്ര
യിന്നാണുവിണ്ണിൽ മടവാർമണികൾക്കുപൂരം ൨൦.

(ഉറക്കെ) ആരവിടേ? നമ്മുടെ യുദ്ധയാത്രയ്ക്കൊക്കെ ഒരുങ്ങട്ടേ.

പാലിയത്തു ചെറിയച്ചൻ—(പ്രവേശിച്ചിട്ട) എഴുന്നെള്ളാം, എഴുന്നെള്ളാം. ഒക്കെത്തെയ്യാറായിരിക്കുന്നു. എന്നുതന്നെയല്ല—

* നമ്മെത്തൊല്ലിച്ചശത്രുപ്പടലഹള കലു
കുന്നു യുദ്ധക്കളത്തിൽ
ച്ചെമ്മേ സാമൂതിരിപ്പാടതിപമവിയൊടും
പോരിനാസ്സന്നിടന്നു
ഉന്മേഷത്തോട തൃക്കൈപിടിതൊടുമുടവാ
ളൊന്നുലഞ്ഞു, ശമിക്കു
മെസ്സേൽക്കേറിപ്പയററം മററുപമനുജ
ക്കുള്ള കൃത്താട്ടമെല്ലാം ഫ.ഫ.

വലിയ—ആഃ ഹാഃ! വലിയമേനോനെവിടേ?.

ചെറിയ—എറാൻ. അമ്മാമൻ കതിരപ്പുറത്തു കയറിക്കഴിഞ്ഞിരിക്കുന്നു.

വലിയ—എന്നാൽ പുറപ്പെടുകതന്നേ.

* പ്രശസ്തയുദ്ധത്തിലവസ്ഥ രണ്ടാം
സ്വശക്തിപോലാണതിലുള്ള ലാഭം
യശസ്സുഖന്താൻ വിജയത്തിൽ, മറേറ
വശത്തുസാക്ഷാൽസ്സുരലോകസൌഖ്യം ഫ.ഫ.

(എല്ലാവരും പോയി)

ആറാമങ്കം കഴിഞ്ഞു.

---

## ഏഴാമങ്കം.

---

(അനന്തരം വാഴ്വുര ഉണ്ണിനമ്പിഎറാടിയും തെക്കേടത്തു നമ്പൂരിയും പ്രവേശിക്കുന്നു.

തെക്ഷേരി—പിന്നെ പിന്നെ?.

ഉണ്ണിനമ്പി—പിന്നെ, മാപ്പിളമാർ ക്രിസ്ത്യന്മാരേയും, തിയ്യർ നസ്രാണികളേയും, തീരെ തോല്പിച്ചു; വെട്ടത്തുകാർ പറവൂക്കാരെപ്പറപറപ്പിച്ചു; കാപ്പിരികൾ ഗ്രാമിണികളെ ഇട്ടു വട്ടംതിരിക്കുന്നതിന്നിടയിൽ, ഗോപാലൻ തമ്പുരാന്നോർ ചെന്നു കാപ്പിരികളെപ്പിൻവലിപ്പിച്ചില്ലെങ്കിൽ അവരോടാവുമായിരുന്നു. ആ നമ്പൂരി വീരന്മാക്ക്—

* അഭിമാനകൊണ്ടുപട-
കളിമുഖമല്ലാതെനില്ലതിനിളപ്പം
അഭിമുഖരായ്ക്കുണ്ടാലിവ-
രഭിലാഷമ്പോലെഭീഷണികൾകാട്ടും ൧.

അങ്ങിനെയായിരുന്നു.

തെക്ഷേരി—ആട്ടെ, കാപ്പിരികൾ പിൻവലിച്ചതിന്നു ശേഷം അവരെന്തുചെയ്തു?.

ഉണ്ണിനമ്പി—പിന്നെയവർ തിരുമല്ലാടന്മാരുടെ പടയിൽ ചേൻന്നു, നമ്മുടെ ഏറാടിപ്പടയോടെതൃത്തു. ഏറാടിപ്പട തിരുമല്ലാടന്മാരോടു പൊരുതിയിരുന്നതിൽ, ഇരു ഭാഗക്കാരും കിടപിടിച്ചു നിന്നതേയുള്ളു. അവരിൽ ആ കൊച്ചുണ്ണിത്തിരുമല്ലാടും നമ്മുടെ നിലമ്പൂർത്തിരുമല്ലാടും തമ്മിലുണ്ടായ യുദ്ധമാണു യുദ്ധം.

തെക്ഷേരി—അതെങ്ങിനെ കലാശിച്ചു?.

ഉണ്ണിനമ്പി—അതോ? പറയാം,

* തിണ്ണം കണ്ണംമറിപ്പാൻ കരുതലൊടു നില-
മ്പൂർത്തിരുപ്പാടുവാളൊ-
ന്നൊണ്ണംകണ്ടാഞ്ഞുവീശുമ്പൊഴുതുടനെയൊഴി-
ഞ്ഞിട്ടു മറ്റേമിടുക്കൻ
കണ്ണംകത്തികളുത്തോരത്തളവിലു മശിരിൻ
മൂപ്പിലീമൂപ്പിലേയ്ക്കും-

ട്ടണ്ഡംകൊണ്ടില്ലറിഞ്ഞില്ലവനരിയെയരി-
ഞ്ഞാൎത്തകോലാഹലത്തിൽ ൨.

തെഞ്ചേരി—അപ്പോൾ, ആ വീരൻ "മററക്കണ്ണൻ തിരുപ്പാടാ"യി അല്ലേ? ആട്ടെ, പിന്നെ ആ യുദ്ധം അങ്ങിനെ കഴിഞ്ഞു അല്ലെ, പിന്നേ?

ഉണ്ണിനമ്പി—ആറു നാട്ടിൽ പ്രഭുക്കന്മാരും കൂട്ടരും നല്ല ശൌൎയ്യമുള്ള വകതന്നെ. കാരമ്പള്ളിക്കുറുപ്പിനേയും * അയ്യായിരപ്രഭുകൎത്താവിനേയും ഇവരാറുപെരുംകൂടി ഒട്ടുനേരമല്ല ഇട്ടു കഴക്കിയതു. ഒടുക്കം വടക്കൻ നായന്മാർ അധികമാളുകളുണ്ടാകയാൽ കഷ്ടിച്ചു ജയിച്ചു എന്നുതന്നെയിരിക്കട്ടെ, എങ്കിലും—

* തല്ക്കാലംപടയിൽപ്പടുത്വമിയലുന്നിക്കൂട്ടരേപ്പാതിയും
മുക്കാലുംതിരിയേവരാത്തവഴിയേ തെക്കോട്ടയച്ചീലയോ
മുഷ്കാളുന്ന വടക്കരിങ്ങിനെ കുഴങ്ങീട്ടങ്ങുമങ്ങീടുമാ-
ട്ടിക്കാക്കീട്ടിതുപോലെ മാററലർമടങ്ങീടുന്നതുംമാനമാം.

ആലങ്ങാട്ടു തമ്പുരാനും, കൎത്താക്കന്മാരും ആംക്കാരും, ബേപ്പൂർ, പപ്പൂർ ഈ നാടുകളിലെ സ്സേനകളേയും, നാഥന്മാരേയും കുറച്ചല്ലാ ഇട്ടു ശല്യപ്പെടുത്തിയതു. ആ ആലങ്ങാട്ടു പടയിൽ, ഒരു ഇളനാടൻ നായ്യരുണ്ടായിരുന്നു. അവനാണു വിരുതൻ.

* ആയുധമെടുത്ത കൂട്ടരി-
ലായുവപുരുഷന്റെ വിരുതു കാണുമ്പോൾ
ആയുസ്സിനെയോൎക്കാത്തവ
രായുണ്ടോ യോഗ്യരെന്നുസന്ദേഹം ൩,

തെഞ്ചേരി—ആ നായ്യർ ആലങ്ങാട്ടു രാജാക്കന്മാരുടെ കുലഗുരുവാണു്.

ഉണ്ണിനമ്പി—ഔഃ ഹാഃ! ആയാളെ കോഴിശ്ശേരിത്താച്ചുമേനോൻ വെട്ടിവീഴിച്ചത അത്യത്ഭുതം തന്നെ. എന്തെങ്കിലും ഇങ്ങിന്റെ,

* ഒന്നെല്ലം ശത്രുപക്ഷത്തിനൊരപജയമാ-
ണെന്നു കാണുന്നകാലം
വന്നാപ്പോഠം, കോടിലിംഗക്ഷിതിരമണനുമെ-
ണ്ണായിരം കൂട്ടകാരും
പുന്നത്തൂർത്തമ്പുരാനും പടയുമിവിടെവ-
ന്നെത്തിയെ നമ്മതല്ലാ
പിന്നത്തെബ്ഭാഗ്യമിങ്ങോട്ടെളയനൃപതിയോ-
ജിച്ചോ രായോഗമത്രേ ൮.

മങ്കേരി—അതു ശരിയാണ. ആട്ടെ, എന്നിട്ടോ?

ഉണ്ണിനമ്പി—എന്നിട്ട എളയതമ്പുരാന്റെ സമാഗമത്തെ ആദരിപ്പാനും, യുദ്ധത്തിന്റെ അവസാനക്കയ്യ താൻ തന്നെയെടുപ്പാനും, വിജയത്തിന്റെ ആനന്ദം അനുഭവിപ്പാനും, വേണ്ടി അച്ഛനെളയതുപണിക്കര പാറനമ്പി, തറയ്ക്കൽ മേനോൻ, അവരുടെ പരിവാരങ്ങഠ, പരിഷമേനോന്മാരിൽ പ്രമാണികഠ, ഉരാളിനായന്മാർ, പൈനാട്ടരെ ആറവീട്ടകാർ, മുതലായ ദേഹരക്ഷപ്പടയോടും, മിക്കതും മഹമ്മദമതക്കാരുടെ മാതിരിയിലുള്ള യുദ്ധസന്നാഹവേഷത്തോടും, മററക്കാലിൽ വീരശൃംഖല-മമ്പിൽത്തളി- മുതലായ സ്ഥാനപദവികളോടുംകൂടി, നമ്മുടെ സാമൂതിരിപ്പാട്ടതമ്പുരാൻ തിരുമനസ്സുകൊണ്ടും—

* "ഉദധിസമാശ്രയൻ" കലി
യതിനിമേലെന്നുപണ്ടുചേരനൃപൻ
അരുളിച്ചെയ്തുകൊടുത്തൊരു
തിരുവുടവാളും പിടിച്ചെഴുന്നെള്ളീ ൯.

തെഞ്ചേരി—അപ്പൊഴോ?.

ഉണ്ണിനമ്പി—അപ്പോൾ, ആ വിവരമറിഞ്ഞിട്ട ഉടനെതന്നേ മൂവ്വായിരം കുടി കുട്ടമ്മിപ്പടയും, തോക്കുകാരായ നായർപട്ടാളവും, പാലിയംപടയും, പാലിയത്തു വലിയച്ചനും ചെറിയച്ചനും, മറ്റുമായ ദേഹരക്ഷപ്പടയോടും, ദീക്ഷയാകയാൽ നീണ്ടിരിക്കുന്ന താടിയും മീശയുമുണ്ടെങ്കിലും- പ്രാചീന സമ്പ്രദായത്തിൽത്തന്നേയുള്ള യുദ്ധസന്നാഹവേഷത്തോടും, പള്ളിപ്പല്ലക്കായ സ്വന്ത ചിഹ്നങ്ങളോടും കൂടി, കൊച്ചി വലിയതമ്പുരാൻ തിരുമനസ്സുകൊണ്ടും—

ചേരമാൻപെരുമാൾക്കല്ലിച്ചോരു രത്നകിരീടവും
ധരിച്ചുംകൊണ്ടെഴുന്നെള്ളീപെരികെ പ്രാഭവത്തോടും ൧.

തെഞ്ചേരി—ഇനിയത്തെക്കഥയാണ കേൾക്കേണ്ടത. പിന്നെ പിന്നേ?.

ഉണ്ണിനമ്പി—പിന്നെ, അധികമൊന്നുമുണ്ടായില്ല- സാമൂരിപ്പാടും വലിയതമ്പുരാനും യുദ്ധഭൂമിയിലെത്തിയപ്പോൾ, അവിടത്തെ സ്ഥലമൊഴിച്ചുകൊടുക്കുവാനെന്നപോലെ ഇളയതമ്പുരാനും സൈന്യങ്ങളും തെക്കോട്ടുതന്നേ തിരിച്ചു.

തെഞ്ചേരി—എന്തിനാണത?.

ഉണ്ണിനമ്പി—അതോ? അവിടയ്ക്കു അമ്മാമനോട നേരിട്ടുനിന്നു പൊരുതുവാനൊരു മടിയുണ്ട. സൈന്യങ്ങൾക്കും സ്വാമിഭക്തിക്കു വിപരീതമായി പ്രവർത്തിപ്പാൻ ധൈര്യമുണ്ടായിരുന്നില്ല.

തെഞ്ചേരി—(ചിരിച്ചുംകൊണ്ട) എന്നാൽ,

ഉണ്ണിനമ്പി—കേൾക്കൂ- അതുകൊണ്ടൊരു കൌശലമെടുത്തു—

ഈഭാഗം വരയുംപിടിച്ചിട്ടുനമു
ക്കായിട്ടസാമൂരിയെ
നാട്ടാരം കറയുമ്പഴിയ്യേളയരാജാ
വൊട്ടു മുമ്പിട്ടതാൻ
മാപ്രാണം ചെറുകുന്നിലായ്യേളാളി യെതിർത്തി
ത്തൻഭടന്മാരമാ
യാപ്രാഗല്ഭ്യമൊട്ടം, പെരുമ്പറയടിച്ചുംകൊണ്ടു
പാർത്തിടിന്നാൻ വൃ.

തെച്ചേരി—കൊള്ളാം വിദ്യ. ഇതു മങ്ങാടന്റെ ഒരു തന്ത്രമായിരിക്കണം.

ഉണ്ണിനമ്പി—അങ്ങിനെയിരിക്കുമ്പോഴാം, ഇവിടെ മുറയ്ക്കു യുദ്ധംതുടങ്ങീ. അപ്പോഴുണ്ടു വരുന്നു, ഒരു മഹാ ബ്രാഹ്മണസംഘം! ബ്രഹ്മസ്വംമഠത്തിൽനിന്നു പുറപ്പെട്ടിട്ടുള്ള ഈ മഹാ ബ്രാഹ്മണർ, സംശയംകൂടാതെ ഈ ഇരുകക്ഷികളായ പടജ്ജനങ്ങളുടെ ഇടയിൽക്കൂടികടന്നു രണ്ടു രാജാക്കന്മാരുടേയും മദ്ധ്യത്തിൽ വന്നു നിരന്നു.

തെച്ചേരി—ആഃ ഇതു പാലിയത്തച്ചന്റെ പ്രയോഗം, സംശയമില്ല. ആട്ടേ, അപ്പൊഴോ?.

ഉണ്ണിനമ്പി—അപ്പോഴാം, എല്ലാവരും ആയുധംവെച്ചു തൊഴുതുകൊണ്ടു നിലവായി. ഏന്തിന്നധികം പറയുന്നു. "മാപ്രാണംവരെയുള്ള കൊച്ചിരാജ്യം എളയ തമ്പുരാന്റെ ഭാഗം എന്ന നിലയിൽ സാമൂരിയുടെ കീഴിലായി വിട്ടു" എന്നും, കൊടുങ്ങല്ലൂർനാട്ടകം പിടിച്ചടക്കിയതു കൊടുങ്ങല്ലൂർത്തമ്പുരാനുതന്നെതിരിയേകൊടുത്തു" എന്നും, വലിയ തമ്പുരാനേക്കൊണ്ടു വളരെ പ്രയത്നിച്ചിട്ടാണെങ്കിലും പറയിപ്പിച്ചു 'യുദ്ധം മതിയാക്കി' എന്നു സാമൂരിപ്പാട്ടിലെക്കൊണ്ടു സമ്മതിപ്പിച്ചും, രണ്ടു രാജാക്കന്മാരും

അനുഗ്രഹം കൊടുത്തിട്ടേ, ആ യോഗ്യരവിടുന്നു പോയുള്ളൂ.

തെക്ഷേരി—അമ്പാ! ബ്രാഹ്മണ്യത്തിന്റെ മഹാത്മ്യം നോക്കൂ—

* ആർത്തെത്തീടുന്ന ശത്രുപ്പടയിടയിലിറ
ങ്ങിട്ടുമാ സ്വാമികാര്യം
പാർത്തുത്തുംഗപ്രഭാവത്തൊടു ഝടിതി
സമാധാനമുണ്ടാക്കുവാനും
കീർത്തിസ്തംഭത്തെയൊന്നീഗ്ഗിരിജലധിപതി
ക്കിങ്ങു നാട്ടാനുമോർത്താ
ലോത്തിൽത്താല്പര്യമോടിശ്ശിവപുരിയിലെഴും
യോഗമേ യോഗമത്രേ ൩.

ഉണ്ണിനമ്പി—ശരിയാണത. അവർ അനുഗ്രഹിച്ചു പോയതിന്റെ ശേഷം കൊച്ചിയിൽ വലിയ തമ്പുരാൻ ലജ്ജിച്ചുകൊണ്ടാണെങ്കിലും, സാമൂരിപ്പാട്ടിലോട്ടു യാത്രയും പറഞ്ഞു കൊച്ചിയിലേക്കുതന്നെ മടങ്ങി. സാമൂരിപ്പാട്ട പൊങ്ങണത്തരമനയിലേക്കും എഴുന്നെള്ളി.

തെക്ഷേരി—പിന്നെയെപ്പോഴാണ ഈ കോവിലകത്തേക്കു പോന്നത.

ഉണ്ണിനമ്പി—മാ ഹോ! അതു കുറച്ചു പറയാനുണ്ട്. ഇന്നലേ എകദേശം അർദ്ധരാത്രി സമയത്ത്, അതി സാഹസിയായ പാലിയത്തു ചെറിയച്ചൻ പത്തു ആൾക്കാരോടുകൂടിവന്ന പൊങ്ങണത്തരമനയ്ക്കു തീവെച്ചു.

തെക്ഷേരി—അയ്യോ! മഹാ പാപി! ആട്ടേ, അപ്പോഴോ?

ഉണ്ണിനമ്പി—പുറത്തു കാത്തുകിടന്നിട്ടും ഒന്നു മയങ്ങിപ്പോയ ഗോപാലൻ തസന്നോർ ഉടനേ ഉണർന്നിട്ട ആദ്യം തന്നെ സാമൂരിപ്പാട്ടിലേ, കിഴക്കിനിയേടത്തു നമ്പൂരിപ്പാട്ട

മുമ്പേ ഉപദേശിച്ചുകൊടുത്തിട്ടുള്ള തുരങ്കൻ വഴിയിൽ കൂടി,കോവിലകത്തു നടമററത്തെത്തിച്ചിട്ടു തിരിയേ ഇവിടെത്തന്നെയെത്തി- അപ്പോഴേക്കു എങ്ങിനെയോ ഈ വിവരമറിഞ്ഞു മൂന്നാല്പ്പാട്ടിലേ കല്പനപ്രകാരം കൊടുങ്ങല്ലൂർത്തമ്പുരാനും പരിവാരപ്പടയും നാലുപുറവും വന്നു വളഞ്ഞിരുന്നു. ആളിക്കത്തുന്ന തിയ്യിന്റെ ചൂടുകൊണ്ടു ആക്കും അടുത്തുകൂടാ.

മെഞ്ചേരി—അയ്യോ കഷ്ടം! സാമൂരിയുടെ ശ്രീചക്രം മുതലായ ദേവാരം വക വിഗ്രഹങ്ങൾ അതിനകത്തു പെട്ടുപോയോ?

ഉണ്ണിനമ്പി—ഇല്ല, പരിഭ്രമിക്കേണ്ടാ- സാമൂരിപ്പാട്ടിലെ വക എല്ലാസാമാനങ്ങളും,ഞങ്ങൾക്കതിന്നുമുമ്പിൽപ്പുറത്തു കടത്തുവാനിടകിട്ടി.

മെഞ്ചേരി—ആവൂ, ഭാഗ്യം ക്ഷയിച്ചിട്ടില്ല! എന്നിട്ടോ?.

ഉണ്ണിനമ്പി—അപ്പോഴയ്ക്കു,താ എവിടുന്നോ രാമബാണം പോലേ കിഴക്കിനിയേടത്തു നമ്പൂരിപ്പാടും കുറെ ആൾക്കാരും അവിടെ എത്തിയിരിക്കുന്നു. തീക്കെടുത്തുവാൻ ചിലർ ഉത്സാഹിച്ചുതുടങ്ങി. അപ്പോൾ,

* ജ്വാലാമാലാ കരാളംപടരെയുരമന
  ക്കെട്ടിടം ചുട്ടെരിയ്ക്കും
ശൈലാകാരോൽക്കടോഷ്ണൻ കടുഘനനെരി-
  ഞ്ഞെത്തുമേ വെന്തിടട്ടേ
മേലാലീദുഷ്ടരിമ്മാതിരി വികൃതിയുട-
  ങ്ങിടിലൊക്കി ല്ലുടൻതാ-
നേലാതാക്കേണമെന്നാരതിധൃതിയൊടുന-
  മ്പൂരിയും തമ്പുരാനും ൧൦.

ഉടനേതന്നെ, ആക്കൊടുങ്ങല്ലൂർത്തമ്പുരാൻ തിരഞ്ഞുപിടിച്ചു ചെറിയച്ഛന്റെമേൽ, മുമ്പിലുണ്ടായതോലിയി

ൽ ഉത്ഭവിച്ച കോപം സഫലമാക്കി. അക്കൂട്ടത്തിലുണ്ടായിരുന്നവരേ മിക്കതും പിടിച്ചു ഈ ഭാഗത്തുകാർ ആ ത്തീയ്യിൽത്തന്നേ സംസ്കരിച്ചു.

തെക്ഷേരി—നന്നായി. മഹാപാപത്തിൻെറ ഫലം അപ്പോഴത്തന്നെ അനുഭവിച്ചു, അത്രതന്നെ.

ഉണ്ണിനമ്പി—ഇങ്ങിനെയാണ സാമൂരിപ്പാട ഈക്കോവില കത്തേയ്യു. സ്ഥലം മാറിയത.

തെക്ഷേരി—ഇനി എളയരാജാവും ഉടനേ ഇങ്ങോട്ട വരുമായിരിക്കം, ഇല്ലേ?.

ഉണ്ണിനമ്പി—ഉവ്വ് ഉവ്വ്. അവിടത്തേക്കൂട്ടിക്കൊണ്ടുവരുവാൻ കിഴക്കിനിയേടത്തു നമ്പൂരിപ്പാട്ടിലേത്തന്നെ സാമൂരിപ്പാട പറഞ്ഞയച്ചിട്ടുണ്ട. ആട്ടേ, ഇവിടുന്നെങ്ങോട്ടാണ പുറപ്പെട്ടത?.

തെക്ഷേരി—അതോ? സാമൂരി എന്നേകണ്ടപ്പോഴത്തന്നേ കന്നത്തിനേ വിളിച്ചുകൊണ്ടുവരുവാൻ പറഞ്ഞയച്ചിരിക്കയാണ.

ഉണ്ണിനമ്പി—എന്നാൽ, ഇവിടുന്നുചെല്ലു. ഞാനും പടജ്ജനങ്ങളുടെ വ്രണം ചികിത്സിക്കുന്ന ദിക്കിലൊന്നു പോയിവരാം.

(രണ്ടാളും പോയി)

## വിഷ്കംഭം കഴിഞ്ഞു.

(അനന്തരം സാമൂരിപ്പാടും കന്നത്തുനമ്പൂരിയും പ്രവേശിക്കുന്നു)

സാമൂരി—കൃതകൃത്യത എന്നുള്ളത് ഒരു ക്ഷണികസുഖം മാത്രമാണ. എന്താണെന്നാല്ലേ?.

* കൊച്ചിക്ഷോണിപനോട്ടയുദ്ധിവപുരം

പോരിട്ടുവാങ്ങിച്ചു, ഞാ-

നിച്ഛിക്കുംപടി പാട്ടിലായെളുയരാജാ-
വെന്ന ഗംഭീരന്നും,
ഉറച്ചിന്നും മമതകൾചേയ്യിതു കൊട-
ങ്ങല്ലൂർന്നൃപന്നും ഹിതം,
മച്ചിത്തത്തിന്നുതൃപ്തിയായി, മനയുണ്ടാ-
ശസ്സ്ലിതാ പിന്നെയും ൧൧.

കന്നം—(സന്തോഷത്തോടെ കൂടി) എൻെറ സത്യം സാധിച്ചു.

സാമൂരി—ശരി- എന്നാൽ, ആ മഹാ ബ്ര്യാഹ്മണരിടയ്ക്കു വന്നു തടഞ്ഞില്ലെങ്കിൽ ഈ ഉരക്കിൽ കുറച്ചുകൂടി രാജ്യം പിടിക്കാമായിരുന്നു.

കന്നം—അതു വാസ്തവംതന്നേ, എങ്കിലും ഇനിക്കു സന്തോഷം.

സാമൂരി—ആഃ! അതങ്ങിനെയാണ- പക്ഷേ,

* ക്ഷണംകൊണ്ടുസന്തുഷ്ടിനന്നാരുണക്കി-
ഗ്ഗുണംകൊണ്ടുതാൻ മന്നവന്മാൎക്കു രോഷം
ഇണക്കുന്നതുവിപ്രൎക്കു വിദ്യാവിനോദം
പിണക്കത്തിൽമററുള്ളവൎക്കാത്മനാശം ൧൨.

ഇങ്ങിനെ നമ്മാറതമ്മിലൊരു വ്യത്യാസമുണ്ട് ഇല്ലേ? എന്നാൽ, ഇപ്പോറം ഈ മരാമായം കിട്ടിയില്ലെങ്കിലും വേറേ ഇതിലും വലുതായിട്ടൊരു ലാഭമുണ്ടായി.

കന്നം—എന്താണതു?.

സാമൂരി.

* അനൎത്ഥംകൊച്ചിക്കൂരമണന്നുവരാസ്സാൻകരുതിയി-
ജ്ജനത്തിൻനേരിട്ടാവലിയൊരു മഹാബ്ര്യാഹ്മണജനം
അനുത്സാഹംശങ്കിച്ചരുളിയതുഞാൻ ചെയ്യുതിലുടൻ
മനസ്സാൽത്തന്നെല്ലോ സരസമവരാശീസ്സുതുമതി ൧൩.

കുന്നം—അതു നല്ല ലാഭംതന്നേ.

സാമൂരി—ഇനി ഞാൻ അധികം താമസിക്കാതെ വടക്കുന്നാഥനു, വിധിപ്രകാരം സുവൎണ്ണംകൊണ്ടൊരു തുലാഭാരം കഴിച്ചിട്ട അതും മഹാബ്രാഹ്മണൎക്ക വിഭജിച്ചു കൊടുപ്പാൻ വിചാരിക്കുന്നുണ്ട.

കുന്നം—അതു വേണ്ടതുതന്നേയാണ.

* ദൈവംതെളിഞ്ഞുവിലസുന്നതിനിന്ദുചൂഡ-
ദേവൻെറമുമ്പിൽ വഴിപാടതിലും വിശേഷാൽ
ദേവൎക്കുപോലുമതിപൂജ്യതയുള്ളഭൂമി
ദേവൎക്കുദാനമിതിലും വലുതേതുപുണ്യം ൫൪.

എന്നുതന്നേയല്ല, ഇതിന്ന വേറിട്ടൊരു ഗുണവും കൂടിയുണ്ട- എന്താണെന്നോ?.

വൈരികാൎത്തോന്നനിന്നോരവനിനിജനയം-
കൊണ്ടുതൻ കീഴിലാക്കു-
ന്നോരിക്കാലത്തുപാരം പ്രജകളുടെമനോ-
രഞ്ജനം ചെയ്യിടേണം
ഭൂരിദ്രവ്യംധരിത്രീ സുരനിരയിലുടൻ
കോരിവാരിക്കൊടുത്തും
ദാരിദ്ര്യംതീൎക്കിലുണ്ടാം പലപരിഷകളാം
നാട്ടുകാൎക്കൊക്കമോദം ൫൫.

സാമൂരി—(ചിരിച്ചുംകൊണ്ട) കുന്നം ഈ വഴിയും കാണാതിരിക്കില്ല. (ഉറക്കേ) ആരവിടേ?.

ഹരിക്കാരൻ—(പ്രവേശിച്ചിട്ട) സ്വാമി!.

സാമൂരി—മങ്ങാടനെവിടേ?.

ഹരി—സ്വാമി! ഇവിടെയുണ്ട. (പോയി)

മങ്ങാടൻ—(പ്രവേശിച്ചിട്ട വിചാരം) ഇനി ആഃ! എന്നാൽ മുഴുവനായി. അതിന്ന ഇതും വേണ്ടില്ല.

(അടുത്തുചെന്നു വന്ദിക്കുന്നു)

സാമൂരി—ഇരിക്കൂ.

മങ്ങാടൻ—ഏറാൻ, കല്പന. (ഇരിക്കുന്നു)

സാമൂരി—ഇനി, എന്നാലോ? മങ്ങാടാ!

മങ്ങാടൻ—കുറച്ചുദിവസം താമസമുണ്ടല്ലോ.

സാമൂരി—അതുല്ല്. വേണ്ടതൊക്കെ ഒരുക്കീട്ടുവേണമല്ലോ.

കുന്നം—എന്നുമാത്രമല്ല. അകലത്തുകാൎക്കും അറിവെത്തുവാൻ തരമാവണ്ടേ?

മങ്ങാടൻ—ഏറാൻ. ഇവിടെ സ്വൎണ്ണം വേണ്ടേടത്തോളമെന്നല്ല അതിലധികവും, പൊങ്ങണത്തരമന കത്തിയതിൽ ഉരുകിക്കട്ടികട്ടിയായിക്കിടപ്പുണ്ട്.

സാമൂരി—ആഃ! ആ നമ്പൂരി മഹാ വിത്തേശനാണല്ലോ. മുമ്പൊരിക്കൽ അമ്മാമന്റെ വിരുന്നുണ്ടായപ്പോൾ ആ അരമനയിൽ,

* ചേണാൎന്നാപ്പടിവാതിൽതൊട്ടിയപുറം
തങ്ങിന്നലായപ്പോന്നര-
ഞ്ഞാണാമ്പോലിടത്തൂത്തൂക്കിനകര-
ത്തോലപ്പൊളിത്തോരണം
കാണാനെത്തൊരുമംഗിയാം നിറപറയ്ക്കോ,ാ-
രോതരം രത്നമെ-
ന്നാണാഢ്യം കനകപ്പൊടിപ്പറപുറത്താ-
ണന്നുപോൽ വെച്ചതും ഫന്നു.

ഇങ്ങിനെ ചില പഴമക്കാർ പറഞ്ഞുകേട്ടിട്ടുണ്ട്.

കുന്നം—ആഃ ഹാ! അയ്യോ കഷ്ടം! ആ രത്നങ്ങളൊക്കെ വെറുതേ വെന്തു വെണ്ണീറടിച്ചുപോയല്ലോ.

മങ്ങാടൻ—ഇല്ല്യാ, വ്യസനിയ്ക്കേണ്ടാ. ആ വക രത്നങ്ങളൊക്കെ ആ നമ്പൂരിപ്പാടായിട്ടുതന്നെ വടക്കുന്നാഥന്റെ തിരുമുറ്റത്തു, ചുവട്ടിലുള്ള ഭണ്ഡാരത്തിലാക്കി എന്നാണീ നമ്പൂരിപ്പാട്ട പറയുന്നത.

സാമൂരി—അതിപ്പോഠംഗ്ഗുണമായി.*

മങ്ങാടൻ—എന്നാൽ, ഈ തുലാഭാരത്തോട്ടുകൂടി അടിയ ന്നു വേറേ ഒരാലോചനകൂടിയുണ്ട.

സാമൂരി—എന്താണത്?.

മങ്ങാടൻ—ഈ ബ്രഹ്മസ്വാമ്മഠവും ഇവിടുത്തേ കീഴിലാ യല്ലോ?.

സാമൂരി—അതല്ലോ? എന്താകുന്നം?.

കുന്നം—നമ്പൂരിമാരുടെ ഇടയിലാണ കൂറുമത്സരം.

മങ്ങാടൻ—അതേ, മഠത്തിലൊരുവാരവുംകൂടി അയക്കേ?

സാമൂരി—ആവാം. പക്ഷേ, മങ്ങാടൻ വിചാരിക്കുന്നതായ ആ ആലോചന നടക്കുമെന്നു തോന്നുന്നില്ല.

മങ്ങാടൻ—അങ്ങിനെയാണോ? എന്നാൽ,

* അഷ്ടിയഫ്രേഷ്ടം കാഞ്ചന
വൃഷ്ടി മഹാവിനയപുഷ്ടിയിവയാലേ
തുഷ്ടിപരമ്പോഠംക്രൂരൊരു
കഷ്ടിക്കയ്യാകമരുണക്കളിൽ ൧൭.

എന്നായിരുന്നു, അടിയൻെറ വിചാരം.

കുന്നം—അതു കാണാം. 'അമ്പിയോടടുത്താലറിയാം മാങ്ങയുടെ പുളി'.

* ശകാരംപററിസ്സം പലരെയുമുടൻകണ്ടൊരുതര
പ്രകാരംവാഴ്ത്തീടും വളരെവളരേഭംഗിയിലിവർ
വികാരംതട്ടില്ലാ തനെഉഗ്രഭയസൈഥ്യമതിനീ
വകാരംഭംകൊണ്ടിട്ടവനിസുരജാതിയ്ക്കുതുഡേം ൧൮.

ഇവരുടെ ഈത്തതപം മങ്ങാട്ടച്ചനും മനസ്സിലാവാത്ത തു മഹാ ബ്രാഹ്മണരുടെ സംസർഗ്ഗം ചോരാഞ്ഞിട്ടാണ. തീ തന്നേ.

സാമൂരി—ആട്ടേ, ഈ കുന്നം അങ്ങിനെയാവുമെന്നു മഞ്ഞാടനു തോന്നുന്നുണ്ടോ?.

മഞ്ഞാടൻ—ഏറാൻ, അതില്ല. സംശയമില്ല. ഇവിടുന്നേ ഉള്ളു വീരൻ!.

സാമൂരി—ഇങ്ങിനെത്തെ വീരന്മാർ ആക്കൂട്ടത്തിലും ഉണ്ടാവരുതെന്നുണ്ടോ?.

മഞ്ഞാടൻ—എന്നാൽ അടിയന്റെ ആലോചന തെറ്റിപ്പോയിരിക്കാം. (അണിയറയിൽ) ഇനിക്ക സാമൂരിയെ ഒന്നു കണ്ടാൽക്കൊള്ളാമെന്നുണ്ട- അകത്തേക്കു കടക്കാമതേ?.

സാമൂരി—ഏ! ചെനങ്ങാട്ടുകാഞ്ഞൂര മഹാനെളയനമ്പൂരിയല്ലേ ഇതു?.

കാഞ്ഞൂര നമ്പൂരിപ്പാട്—(പ്രവേശിച്ചിട്ടു) വന്നതു വന്നു. ഇതു കയ്യിൽ കൊട്ടക്കകതന്നേ. (ചുററിനടന്ന അടുത്തു ചെല്ലുന്നു)

(എല്ലാവരും തമ്മിൽ ഉപചാരം ചെയ്യിരിക്കുന്നു)

സാമൂരി—നമ്പൂരി എവിടുന്നാണിപ്പോൾ?.

കാഞ്ഞൂര—ഞാൻ ബ്രഹ്മസാമ്രാജ്യത്തിൽനിന്നാണ.

കുന്നം—(വിചാരം) ആഃ എന്നാൽ അവിടുത്തെ വിശേഷങ്ങളറിയാം.

സാമൂരി—വിശേഷിച്ചോ?.

കാഞ്ഞൂര—അങ്ങിനെയൊന്നുമില്ല- എന്നാൽ, ഇനിക്ക നാലുപാദം കൂട്ടിച്ചേർത്തു ശ്ലോകമാതിരിയിൽച്ചിലതുണ്ടാക്കുവാനൊരു മോഹം മുമ്പേതന്നെയുണ്ട.

സാമൂരി—അതിനിസ്സൂറിയാം.

കാഞ്ഞൂര—എന്നാൽ, ഇവിടുന്നിപ്പോൾ കൊച്ചിരാജ്യം മാപ്രാണംവരെപ്പിടിച്ചടക്കി ജയഭേരിയടിച്ച ഈരത്തുശ്ശിവപേരൂരിങ്ങിനെ കൂടിയിരിക്കുന്ന അവസ്ഥക്ക ഞാൻ വ

ല്ലതുമൊന്നെഴുതിക്കൊണ്ടുവന്നില്ലെങ്കിൽപ്പോരല്ലോ എന്നുവെച്ചു ആലോചിച്ചിരുന്നപ്പോഴാം, ഒന്നു തോന്നി. അതാണിതു. (ഓല കൊടുക്കുന്നു)

സാമൂരി—(വാങ്ങിനോക്കിച്ചിരിച്ചുംകൊണ്ടു മങ്ങാട്ടച്ചന്റെ കയ്യിൽക്കൊടുക്കുന്നു)

മങ്ങാടൻ—(നോക്കീട്ടു) ശ്ലോകം ബഹു ഗംഭീരംതന്നെ. (വിചാരം) കവിയുടെ മനസ്സതിലധികം.

കുന്നം—ഒന്നു വായിച്ചു കേട്ടാൽ വേണ്ടില്ല.

മങ്ങാടൻ—(വായിക്കുന്നു)

* "മാടക്ഷമാരമണബാഹു ബലാഭിഗുപ്താ
സേയം സഭാപരവശേതിനശങ്കനീയാ
ഏകാകിനീനിശിചരാലയ മദ്ധ്യഗാപി
കിംരാമഭദ്രദയിതാ ദശകണ്ഠമാപ" ൧൯.

കുന്നം—ബലേ, ശ്ലോകം ബലേ.

മങ്ങാടൻ—ഇതു ധൈര്യമുണ്ടു, ഇല്ലേ?.

സാമൂരി—(ചിരിച്ചുംകൊണ്ടു) എന്തേ ഇങ്ങിനെയൊരത്ഭുതകല്പനക്കവകാശം? നമ്പൂരിമാൎക്കു സഹജമായിട്ടുള്ള ദുശ്ശങ്കതന്നെ. അല്ലേ?.

കാഞ്ഞൂര—അതല്ല ഇവിടുന്നു, ഈ തൃശ്ശിവപേരുർ യോഗത്തിലും എരിശ്ശേരി നേരേ നുറുക്കുക, മുതലായ സ്വാതന്ത ചിഹ്നങ്ങളാം നടപ്പാക്കുവാൻ വിചാരിക്കുന്നുണ്ടെന്നു ഒരു സംസാരം കേട്ടു. എന്നാൽ,

* ജയത്തിലുണ്ടാമഭിമാനമൂലം
സ്വയം വിചാരക്കുറവാലുടൻതാൻ
നയജ്ഞനായോരു ഭവാനിതിങ്കൽ
പ്രയത്നമേററാലതിൽ വിഡ്ഢിയാവും. ൨൦.

ഈവസ്തുത മുൻകൂട്ടി ഇവിടെ അറിയിച്ചുഎന്നേയുള്ളൂ.

കന്നാം—വളരെ നന്നായി.

സാമൂരി—ഈ ഉപദേശം ഞാൻ നന്ദിയോടെ സ്വീകരിച്ചു. പക്ഷെ, ഇനിയ്ക്കിങ്ങിനെയൊരു ദുർവ്വിചാരമില്ല.

* രണ്ടുംനമ്മുടെ യോഗമാകകിലവ
ർക്കന്യോന്യമെന്നാവിധം
പണ്ടുള്ളോരനടപ്പുമായതിലിണ
ക്കത്തെന്നുമുണ്ടാകയാൽ
വിണ്ടുംവേണ്ടവിശേഷതയ്ക്കുതെളിവും
കിട്ടാതെയാം പിന്നെയും
വേണ്ടും ദുർഘടമുണ്ടതൊന്നു വെളിവായ്
നമ്പൂരി ചൊല്ലീലയോ ൨-൧.

എന്നുതന്നെയല്ല, ഇന്നും ഈ കൊച്ചിയിൽ എളയ രാജാവിൻെറ രാജ്യമാണ. എൻെറയല്ല.

കന്നാം—ശരിയാണത.

സാമൂരി—(ഉറക്കെ) ആരവിടെ?.

കിഴിക്കാരൻ—(പ്രവേശിച്ച വീരശൃംഖലകൊണ്ടെക്കൊടുത്തിട്ട പോയി)

സാമൂരി—നമ്പൂരിക്ക ഇതിരിക്കട്ടെ. പക്ഷെ,

* കുറിന്നുമിങ്ങൊരുപദേശമിനിയ്ക്കുതന്ന
നേരിന്നുമീ കൃതിയിലുള്ള ചമൽകൃതിക്കും
പോരെങ്കിലു ധൃതിയിലുള്ളതെളിഞ്ഞിതൊന്നു
പേരെങ്കലുള്ളതിന്നു തന്നതുമാത്രമാണേ ൨-൨.
(വീരശൃംഖല കൊടുക്കുന്നു)

കാഞ്ഞൂര—(വാങ്ങിട്ട വിചാരം) അമ്പാ! ഗാംഭീര്യം! ഔദാര്യം അതിലധികം.

സാമൂരി—എന്നാൽ പ്പിന്നെക്കാണാം.

കാഞ്ഞൂര—അങ്ങിനെതന്നെ. (പോയി)

മങ്ങാടൻ—(ലജ്ജയോടുകൂടി) അടിയനാണിവിടെ വിഡ്ഢിയായത.

സാമൂരി—ഛെ!! സാരമില്ല- ഇതു മനുഷ്യസ്വഭാവമല്ലേ?.

* പെരുതുസഫലനീതി തന്ത്രമേറ്റം
പുരുമതികൾക്കു മിടയ്ക്കു തെററുപററും
ഒരുവനുമൊരുമിക്കിലുംപിഴയ്ക്കാ
ത്തൊരുശിതബുദ്ധി കൊടുക്കയില്ലദൈവം ൨൩.

എന്നാൽ മനുഷ്യ,

* സത്തുക്കളോത്തു പലമിക്കിലുമൊന്നുപോലെ
യെത്തുന്നബുദ്ധിയുടയോനിഹ ബുദ്ധിലാശി

കണ്ണം—ശരിയാണവിടുന്നു പറയുന്നത.

വസ്തുസ്ഥിതിയ്ക്കിതിനുദാഹരണം കഥിപ്പാൻ
വസ്തുക്കളുള്ളിവിടെരണ്ടു തിനിയ്ക്കു കാണാം ൨൪.

(രണ്ടാളേയും നോക്കിപ്പുഞ്ചിരിയിടുന്നു)

മങ്ങാടൻ—കാൎയ്യം കഴിഞ്ഞാൽ നമ്പൂരിക്കു കളിയായി.

സാമൂരി—അങ്ങിനെയല്ല, കാൎയ്യവും അദ്ദേഹത്തിനു കളിതന്നെ- ആ മഹാ ഗംഭീരനായ എളയ രാജാവിനെ സ്വാധീനപ്പെടുത്തിയതും കളിയായിട്ടല്ലേ?.

(അനന്തരം എളയ തമ്പുരാനും കിഴക്കിനിയേടത്തു നമ്പൂരിപ്പാടും പ്രവേശിക്കുന്നു.)

എളയ—നമ്പൂരി! എന്താണു സാമൂരിയ്ക്കു ഞാൻ ഇഷ്ടൃപകാരത്തിനൊരു പ്രത്യുപകാരം ചെയ്യേണ്ടത?.

കിഴക്കി—അവിടുന്നു പ്രത്യുപകാരം വിചാരിച്ചിട്ടല്ല ഇവിടുക്കു സഹായിച്ചത, കേവലംസൌജന്യമാത്രമാണ എന്നാണ മങ്ങാട്ടച്ചനെന്നോടു പറഞ്ഞത.

എളയ—അങ്ങിനെ വരാം. ആ മങ്ങാടനെന്തു കേമനാണെന്നോ?

* സ്വാന്തംസേനയുമായെതൃത്തു നിലവി-
ട്ടന്താമന്നാസ്സോരിടാ-
ന്റെന്നെന്നില്ലൊരുക്രസലേററവുമിനി-
യ്യെന്നാക്ഷണം കണ്ടവൻ
യന്ത്രംവെച്ചുതിരിച്ചുമാതിരിയുടൻ മാ-
ല്പാണമാം നാട്ടിലാ-
ത്തന്ത്രംകൊണ്ടുജയം പുകഴ്ത്തിവരുവാൻ
കട്ടിഞ്ഞിരിച്ചീലയോ ൨൭.

കിഴക്കിനി—ഞാട്ടേ, നമുക്കടുത്തുചെല്ലുകതന്നേ.

(രണ്ടാളും ചുററിനടന്ന അടുത്തു ചെല്ലുന്നു)

(എല്ലാവരും എണീററ ആചാരോപചാരങ്ങാം ചെയ്തിട്ട യഥാക്രമം ഇരിക്കുന്നു)

എളയ—ഇനിക്കു, ഈ അവസരത്തിൽ, എന്താണൊന്നിവിടന്നോട്ട പറയേണ്ടതെന്നറിഞ്ഞുകൂടാ.

* മാന്ദ്യതാംകലരുംചോൻ മതിതെളി-
ഞ്ഞെന്നോടയോജിച്ചതും
സൈന്യത്തിന്നൊരു കേടപാടമണയാ-
തെന്നേജ്ജയിപ്പിച്ചതും
ധന്യക്ഷ്മാപതിധർമ്മവും നയവിധി-
പ്രാഗത്ഭ്യവുംതന്നെയാ-
മാന്യക്കാൾമദ്ദശ്യമെന്നവിധമുണ്ടെൻ
നന്ദിയെന്നാലിതിൽ ൨൮.

അല്ലാതെകണ്ട ഇതിന്നൊരു പ്രത്യുപകാരം ചെയ്യാനിവിടെ ഞാനൊന്നും കണ്ടില്ല. (കുന്നത്ത നമ്പൂരിയെ നോക്കിട്ട) ഇത്, ഇങ്ങിനെയൊക്കെയാക്കിത്തീൎത്ത കുന്നത്തിനെ ഞാൻ മരിക്കലും മറക്കില്ല.

കുന്നം—ഇനിയ്ക്കുതുമതി- സന്തോഷമായി.

സാമൂരി—(പുഞ്ചിരിയോടുകൂടി) ഞാൻ ഇവിടയ്ക്കു സഹായിച്ചത, കേവലം പ്രതിഫലേച്ഛകൊണ്ടല്ലെന്ന ഇവിടയ്ക്കുതന്നെ വിചാരിച്ചാലറിയാവുന്നതാണ.

ഏളയ—ശരിയാണത. എന്താണെന്നല്ലേ?.

* ഇന്നൊന്നേസ്വാതന്ത്ര്യമാക്കതേതന്നേ കൊച്ചിപിടിക്കവാൻ
നന്നായ്പ്രാഗത്ഭ്യമുണ്ടിങ്ങക്കെന്നാൽസ്സൌജന്യമാണിതും.

സാമൂരി—യൈ!! അങ്ങിനെയല്ല, എന്റെ അഭിപ്രായമതല്ല.

മങ്ങാടൻ—ഏറാൻ, അടിയനുണത്തിക്കാം.

* ഇയ്യോറാട പെരമ്പടപ്പുധരണീപാലേന്ദ്രരുക്കൻപട
ക്കയ്യേററത്തിലൊഴിച്ചുടൻതുപരിമാററാറില്ലപോൽ മുന്നമേ
വയ്യേവംപ്രജകാളക്കനാശമിനിമേലെന്നാക്കിവെക്കാൻകുറ
ങ്കയ്യേതെങ്കിലുമൊക്കുമിയ്യൊരുനിലയ്ക്കുന്നാസ്മരാമാശയം

ഏളയ—(വിചാരം) എന്തോ! മങ്ങാടാ! തനിയ്ക്കു സന്ധിതന്ത്രം നല്ലവണ്ണമറിയാം- സംശയമില്ല. (സ്പഷ്ടം) ഇങ്ങിനെയാണിട്ടത്തെ വിചാരമെങ്കിൽ, ഇങ്ങേപ്പുറത്തതധികം സന്തോഷം.

കിഴക്കിനി—ഞങ്ങളേപ്പോലേയുള്ള നാട്ടുകാരാണ ഇതിന്റെ ഫലമനുഭവിപ്പാനുള്ളത. എന്താണെന്നോ?.

* ഇടയ്ക്കിടയ്ക്കാക്കയുമങ്ങുമിങ്ങും
പടയ്ക്കിടഞ്ഞേററു മരിച്ചിടാതെ
അടക്കമോട്ടം സുഖമായിരിപ്പാൻ
കിടയ്ക്കുമേ കാലമിനിക്രമത്തിൽ ൧൩.

കന്നം—ഇതു വാസ്തവംതന്നേ. ഇന്നി നമുക്കൊക്കെസ്സുഖമായിരിക്കാം, അതല്ലേ വേണ്ടത?.

സാമൂരി__സുഖമായിരിക്കുക എന്നു പറഞ്ഞപ്പോൾ ഇനിക്കും ഒരു മോഹമുള്ളതു ഇവിടുത്തോടാലോചിപ്പാൻ തോന്നുന്നു.

എളയ—(അത്ഭുതത്തോടു കൂടി) എന്താണാവോ അതു്.

സാമൂരി__അതോ? ഇനിക്കും ഈ തൃശ്ശിവപേരൂർ പട്ടണത്തിൽത്തന്നെ സുഖമായിരിപ്പാനൊരാഗ്രഹം.

മഞ്ഞാടൻ—(വിചാരം) ഓഹോ!.

എളയ—(പുഞ്ചിരിയോടു കൂടി) ഓഹോ! അതു വേണ്ടില്ല.

സാമൂരി—അങ്ങിനെയല്ല, ഇതിലൊരു സംഗതികൂടി ഉണ്ടായിട്ടുണ്ടു.

എളയ__എന്താണതു്?

സാമൂരി__ഞാൻ ഇങ്ങോട്ടു പുറപ്പെടുന്ന സമയം അമ്മയെ കണ്ടു തൊഴുതു നമസ്കരിച്ചു യാത്രയുണർത്തിച്ചപ്പോൾ അവിടുന്നു് അരുളിച്ചെയ്തതിങ്ങിനെയാണു.

എളയ—എന്തിനെ?

സാമൂരി__*"ഉണ്ണികേൾഭരണിയാണിതു നിൻപിറന്നാ
ളിന്നുള്ളപോക്കിനു തിരിച്ചുവരാൻപ്രയാസം
എന്നുണ്ണി! നിന്നുടെമനസ്സിലിതോർമ്മവേണ
മെന്നങ്ങിനിയ്ക്കു പറവാനിനിയിച്ഛപോലേ"

ഇങ്ങിനേ അമ്മ അരുളിച്ചെയ്തപ്പോൾ- എറാൻ, എന്നാൽ അടിയന്റെ താമസം തൃശ്ശിവപേരൂർത്തന്നെയാക്കാം എന്നാണു ഞാൻ മറുപടി പറഞ്ഞു പോന്നതു.

എളയ—ആഃ എന്നാൽ വളരെ നന്നായി, എന്താണെന്നല്ലേ.

അമ്മാമനെന്നൊടതിരിന്നൊതിരിട്ടുകൊള്ളാ
തിമ്മാതിരിയ്ക്കിവിടെവാണു കുറച്ചുകാലം
വന്മാന്യമിത്രമിവിടുന്നുതുണച്ചുവെങ്കി
ലെന്മാനസത്തിനൊരുഭാരവുമില്ലയല്ലോ. ൯൧.

സാമൂരി—അഃ അഃ അഃ! അതു പററില്ല, ഒരു ഭാരവുമില്ലേ? ഈ നമ്മുടെ രാജ്യഭാരം മുഴുവനും ഇവിടേയ്ക്കു തന്നേ. ഞാൻ വെറും സ്വസ്ഥമായിരിക്കുക.

എളയ—അതു പിന്നെ, ഏതിന്നേയെങ്കിലുമാവാമല്ലോ.

സാമൂരി—(മങ്ങാട്ടച്ചനേ നോക്കീട്ട) എന്താ മങ്ങാടാ?

മങ്ങാടൻ—എറാൻ, കല്പനപോലേ (എളയതമ്പുരാനോട്) അടിയൻ ഇവിടത്തെയായി.

എളയ—ഞാൻ നിങ്ങളുടെയായതിന്നു ശേഷമല്ലേ?.

കന്നം—ഇപ്പോഠം നല്ല യോജിപ്പായി. ഇല്ലേ നമ്പൂരി.

കിഴക്കിനി—ഉവ്വ് ഉവ്വ്.

കന്നം—അഃ ഗോപാലൻ തരസന്നോരെവിടെ? ആയാളുകൂടി ഈ യോഗത്തിലുണ്ടാവേണ്ടതായിരുന്നു.

കിഴക്കിനി—ആയാളെ, ആ അഗ്നി ബാധ കഴിഞ്ഞതില്പിന്നെക്കണ്ടതേയില്ല.

മങ്ങാടൻ—ആയാളെ ആവശ്യമുണ്ടെങ്കിലെ കാണു. അങ്ങിനെയൊരു മാതിരിക്കാരനാണ.

ഗോപാലൻ തരസന്നോർ—(പ്രവേശിച്ചിട്ട) ഇതു മറെറാരു ലാക്കം! ചെന്നുണൎത്തിക്കുകതന്നെ.

(അടുത്തു ചെന്നു രണ്ടു രാജാക്കന്മാരേയും വന്ദിച്ചിട്ട) അടിയൻ ഇതാ ഒരു പുതിയ വൎത്തമാനംകൊണ്ടുവന്നിട്ടുണ്ട.

കന്നം—എന്താണു?.

ഗോപാ—

* ചിററൂർച്ചെന്നാരതത്തമംഗലമതെ-
　　ന്നീരണ്ടുനാട്ടുക്കരാം
മറേറാർതോററതിലിണ്ടുകിട്ടിവഴിയേ
　　പിന്മാറിനമ്മാരെയും
തെററന്നീക്കഥതമ്പുരാനെയറിയി-
　　ച്ചീടന്നിതെൻനാവിനാൽ

മററും നമ്പിടിയുംപ്രഭോ! കതിർവട്ട-
ത്താണേഴും നായരും ൨൨.

സാമൂരി—ഇതൊന്നാട പറയേണ്ടതല്ല. ഈഎളയരാജാവി നെയാണ അറിയിക്കേണ്ടത. ഇവിടത്തെ ആവശ്യത്തി ന വേണ്ടിയുണ്ടായ യുദ്ധത്തിൽ കിട്ടിയ രാജ്യം ഇവട യ്ക്കു, അങ്ങിനെയല്ലേ ന്യായം? എന്താ മങ്ങാടൻ പറയാ ൻ ഭാവിച്ചത?.

മങ്ങാടൻ—എറാൻ, ആ രാജ്യം എളയ തമ്പുരാൻ തിരുമ നസ്സിലെ സ്വന്തം സമ്പാദ്യമാണ, സംശയമില്ല.

എന്നാൽ, അടിയന ഒന്നാണിതിൽ ഉണത്തിപ്പാനു ള്ളത.

പുതിയതായ്പിടികിട്ടിയനാടിനും
ഗജസമം പുഴകേററിയ ബോട്ടിനും
അതിനുലച്ചിൽവരാതെനടത്തിട-
ന്നതിനൊരാളു മരത്തിനിരിക്കണം. ൩൩.

കിഴക്കിനി—അതങ്ങിനെതന്നെയാണ.

സാമൂരി—ഒക്കെ ഇവിടന്ന നിശ്ചയിക്കുംപോലെ അല്ലാ തെ നമുക്കൊരു ഭാരവുമില്ല.

എളയ—(പുഞ്ചിരിയോടകൂടി) ഇതെന്തൊരു കഥയാണ? ഈ രാജ്യം എങ്ങിനെയാണെൻറതായത? ഇനിയ്ക്കു വേണ്ടിയാണവിടെ യുദ്ധമുണ്ടായത എന്നു പറഞ്ഞതെ ന്താണ? എങ്ങിനെയാണ യുദ്ധമുണ്ടായത? ഒന്നും ഞാ നറിയുന്നില്ല.

കന്നം—അതൊക്കെ ഞാനറിയിച്ചുതരാം. സാമൂരി ഇവിട യ്ക്കു സഹായിപ്പാൻ തിച്ചപ്പെടത്തിയപ്പോഠം, പാലക്കാ ട്ടിരി കോമ്പിയച്ചൻേറ—

എളയ—ഓ ഹോ! മതി, മതി. മനസ്സിലായി, മനസ്സിലാ യി. എല്ലാ ദിക്കിലും മങ്ങാടൻേറ നിതിമായാപ്രയോഗം

തന്നേ. ആട്ടേ, ഇതിനിനി ഞാനെന്താ ചെയ്യേണ്ടത്?
ചിററൂർ ചെന്നു കുറച്ചു കാലം രാജ്യം സ്വാധീനപ്പെട
ത്തിക്കൊണ്ടു പാൎക്കണം എന്നോ മങ്ങാടന്റെ അഭി
പ്രായം?.

മങ്ങാടൻ—.എറാൻ, എന്നാലധികം നന്നായിതന്നു.

എളയ—എന്നാൽ, ഇവിടത്തെ അനുവാദമുണ്ടെങ്കിൽ ഞാ
നിതാ അങ്ങോട്ടു പുറപ്പെട്ടുകഴിഞ്ഞു.

സാമൂരി—എന്റെ അനുവാദമോ? ഞാൻ ഇവിടുന്നു പറയും
പോലെ നടക്കാനൊരുക്കമാണ.

എളയ—ഏതെങ്കിലും ഞാൻ തിരിച്ചുവരുംവരേ, ഇവിട
ത്തെ രാജ്യരക്ഷാഭാരമൊക്കെ ഇവിടയ്ക്കു. ഞാൻ അവി
ടെച്ചെന്നു ചേൎന്നാൽ,

* ജനരഞ്ജനയ്ക്കു നിത്യം
മനസ്സുവെച്ചിട്ടു നീതികൾ നടത്താം
തനതുഭുജംതാങ്ങാത്തു-
ള്ളനൎത്ഥമുണ്ടെങ്കിലിവിടെയറിവിക്കാം    ന.ര.

സാമൂരി—കിഴക്കിനിയേടത്തു നമ്പൂരിയും കൂടെയുണ്ടല്ലോ.

കിഴക്കിനി—ഞാൻ എന്നും ഇവിടത്തെ ഒന്നിച്ചല്ലേ.

എളയ—എന്നാലങ്ങിനെയാട്ടേ (എല്ലാവരും എണീയ്ക്കുന്നു)

സാമൂരി—വിശേഷം വല്ലതുമുണ്ടെങ്കിൽ എഴുതി അയക്ക
മല്ലോ?.

എളയ—ഉവ്വ്. കുന്നം! ഞാൻ പോയിവരട്ടേ

കുന്നം—അങ്ങിനെതന്നേ- ക്ഷേമമായി വരട്ടേ.

(എളയതമ്പുരാനും കിഴക്കിനിയേടത്തു നമ്പൂരിപ്പാ
ടും പോയി)

മങ്ങാടൻ—ഇനിത്തുലാഭാരം—

കുന്നം—മഹാഭാരം ഒതുങ്ങിയപ്പോൾ തുലാഭാരത്തിന്റെ
വിചാരം! അങ്ങിനേയുള്ള- മനസ്സിനൊരളവില്ല. ആ

